# മലങ്കര ഇടവക പത്രിക.

പുസ്തകം ൩ | ൧൮൯൪ കുംഭം | ലക്കം ൨

## ഒരു മഹായോഗം.

മലങ്കരെ ഇടവകയുടെ മേല്പട്ടസ്ഥാനത്തിന്ന തിരഞ്ഞെടുക്കപ്പെട്ടവരെ ഊൎശ്ലേമിലേക്കയക്കണമെന്നും പാത്രിയിൎക്കീസ്സബാവാ തിരുമനസ്സുകൊണ്ട അവിടെ എഴുന്നെള്ളി സ്ഥാനം കൊടുത്തു അയക്കാമെന്നും കല്പന വന്ന വിവരം മുമ്പിൽ പ്രസിദ്ധപ്പെടുത്തിയിരുന്നല്ലൊ. മേല്പട്ടസ്ഥാനത്തിന്ന തിരുമേനികൾക്കു യുക്തമെന്ന തോന്നുന്നവരെ തിരഞ്ഞെടുത്തുകൊള്ളുന്നതിന്ന പൊതുയോഗം മുമ്പൊരു സന്ദൎഭത്തിൽ തീരുമാനിക്കയും തിരുമേനികൾ തിരഞ്ഞെടുപ്പ് ചെയ്കയും ചെയ്തിട്ടുണ്ടെങ്കിലും മേല്പട്ടസ്ഥാനം മഹാ പരിശുദ്ധമായിട്ടുള്ളതാകയാൽ പൊതുജനത്തിന്റെ തൃപ്തിയിന്മേൽ തന്നെ പ്രവൃത്തിക്കണമെന്ന നിശ്ചയിച്ച എല്ലാ പള്ളികളുടെയും പ്രതിനിധികൾ ചേൎന്ന ഒരു മഹാ യോഗം ഈ കുംഭം (സുറിയാനി കണക്കിൽ) ൧൫-ാം൹ വ്യാഴാഴ്ച കോട്ടയത്തു സിമ്മനാരിയിൽ കൂടണമെന്ന വലിയ തിരുമേനി സൎക്കുലർ കല്പന അയച്ചിരുന്നതുപോലെ യോഗം കൂടി. യോഗനിശ്ചയങ്ങൾ താഴെ ചേൎക്കുന്നു.

മലങ്കര സുറിയാനി സഭയിൽ അടുത്ത കാലത്തു മരണത്താൽ ഉണ്ടായിട്ടുള്ള ഒഴിവിലേക്കു മേല്പട്ടക്കാരെ വാഴിക്കുന്നതിന്നുവേണ്ടി യോഗ്യന്മാരായ ആളുകളെ തിരഞ്ഞെടുക്കാനായി എല്ലാ പള്ളികളിൽനിന്നും പ്രതിപുരുഷന്മാരെ തിരഞ്ഞെടുത്തു കോട്ടയത്തു സിമ്മനാരിയിൽ കൂട്ടുവാൻ നിശ്ചയിച്ചിരിക്കുന്ന പൊതുയോഗത്തിലേക്കു അയക്കണമെന്ന നി. വ. ദി. ശ്രീ. മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട ഈയാണ്ട മകരമാസം ൨-ാം൹ പള്ളികൾക്കയച്ച സൎക്കുലർ കല്പന അനുസരിച്ച ൧൦൬൯-ാമാണ്ട കുംഭമാസം ൪-ാം൹-ക്കു ൧൮൯൪ കുംഭം ൧൫-ാം൹ വ്യാഴാഴ്ച കോട്ടയത്തു സിമ്മനാരിയിൽ കൂടിയ പൊതുയോഗത്തിന്റെ നിശ്ചയങ്ങൾ.

നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട അഗ്രാസനാധിപത്യം വഹിക്കണമെന്ന യോഗം അപേക്ഷിക്കയും തിരുമനസ്സുകൊണ്ട അഗ്രാസനം വഹിക്കയും ചെയ്തു.

പള്ളിപ്രതിനിധികൾ ഹാജരാക്കിയ യോഗസമ്മതപത്രങ്ങൾ വായിച്ചു റിക്കാട്ടു ചെയ്തു ശേഷം താഴെ പറയുന്ന നിശ്ചയങ്ങൾ യോഗം ഐകകണ്ഠ്യേന അംഗീകരിച്ചു.

൧. മലങ്കര ഇടവകയിലുള്ള മെത്രാസന ഇടവകകളിൽ ഇപ്പോൾ പ്രത്യേക മേല്പട്ടക്കാരില്ലാത്ത എല്ലാ ഇടവകകൾക്കും മെത്രാന്മാരെ നിയമിക്കുന്ന കാര്യം പരിശുദ്ധ പിതാവായ പാത്രിയർക്കീസു ബാവാ തിരുമനസ്സുകൊണ്ടു താമസിയാതെ ഈ നാട്ടിലേക്കു എഴുന്നെള്ളുമെന്നു അറിയുന്നതിനാൽ അപ്പോൾ തീരുമാനിക്കയും അതിനിടയിൽ ബാവായുടെ കല്പനയിലെ താല്പര്യം അനുസരിച്ചു രണ്ടാളുകളെ ഊർശ്ലേമിലേക്കു അയച്ചു മെത്രാസ്ഥാനം കൊടുപ്പിച്ചു വരുത്തുകയും ചെയ്യേണ്ടതാകുന്നു.

൨. മേല്പട്ടസ്ഥാനത്തിനു വ. ദി. ശ്രീ. കൊച്ചുപറമ്പിൽ പൌലൂസ് റമ്പാൻ അവർകളേയും, വട്ടശ്ശേരിൽ ഗീവറുഗീസു റമ്പാൻ അവർകളേയും മുമ്പു തിരഞ്ഞെടുത്തിട്ടുള്ളതിനെ ഈ യോഗം ഐകകണ്ഠ്യേന സ്ഥിരപ്പെടുത്തുന്നു.

൩. ഇപ്പോൾ പ്രതിഷ്ഠിക്കപ്പെടുവാൻ പോകുന്ന മേല്പട്ടക്കാർക്കു തിരിച്ചു കൊടുക്കേണ്ട ഇടവക ഇന്നവയെന്നു പാത്രിയർക്കീസു ബാവാ തന്നെ എഴുന്നെള്ളി തീരുമാനിക്കുവാൻ വിട്ടിരിക്കുന്നതും അതുവരെ ഇവരെ തീബേൽ (പൊതു) മെത്രാന്മാരായി നിശ്ചയിക്കണമെന്നു പരിശുദ്ധ പാത്രിയർക്കീസുബാവാ തിരുമനസ്സിലെ അടുക്കൽ അപേക്ഷിക്കേണ്ടതുമാകുന്നു. എങ്കിലും നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ പ്രായാധിക്യവും സുഖക്കേടും മൂലം മലങ്കര ഇടവകഭരണം തന്റെ ആഗ്രഹംപോലെ നടത്തുവാൻ വളരെ പ്രയാസം നേരിട്ടിരിക്കുന്നതുകൊണ്ടു തന്റെ പ്രത്യേക ജോലിക്കു ഒരു സഹായി വേണമെന്നു തിരുമനസ്സുകൊണ്ടു ആവശ്യപ്പെട്ടിരിക്കുന്നതിനാൽ ഗീവറുഗീസു റമ്പാൻ അവർകൾ മെത്രാസ്ഥാനം ഏറ്റാൽ ഉടൻ മാർ ദിവന്നാസ്യോസു മെത്രാപ്പോലീത്ത തിരുമനസ്സിലെ അസിസ്റ്റന്റും പിന്തുടർച്ചാവകാശിയുമായി അവിടത്തെ ആജ്ഞയിൻ കീഴ് മലങ്കര ഇടവകയ്ക്കു പൊതുവായ എല്ലാ കാര്യങ്ങളും അന്വേഷിപ്പാൻ അധികാരം കൊടുക്കണമെന്നു പാത്രിയർക്കീസുബാവാ തിരുമേനിയോടു അപേക്ഷിക്കേണ്ടതാകുന്നു.

൪. മേല്പട്ടസ്ഥാനത്തിനു തിരഞ്ഞെടുക്കപ്പെട്ടവരുടെ ഊർശ്ലേം യാത്രയ്ക്കു വേണ്ടി വരുന്ന ചിലവു മുഴുവൻ പള്ളികളുടെ ശക്തിക്കു അനുരൂപമായി വിഭാഗിച്ചു തൽക്ഷണം പിരിച്ചിടാക്കേണ്ടതാകുന്നു.

൫. മലങ്കര ഇടവക സംബന്ധമായ പല കാര്യങ്ങളും പരിശുദ്ധ സിംഹാസനത്തുങ്കൽ അഭിമുഖമായി അറിയിച്ചു വേണ്ട ഏ

പ്പാട്ട ചെയ്യുന്നല്ലാത്തുകൊണ്ടു അതിലേക്കു മലങ്കര ഇടവകയുടെ പ്രതിനിധിയായി ഒരാളെക്കൂടെ ഊർശ്ലേമിലേക്കു അയക്കേണ്ടതും അതു മലങ്കര സുറിയാനി അസോസിയേഷ്യൻ സെക്രട്ടെരി മിസ്റ്റർ ഇ. എം. പീലിപ്പോസു അവർകൾ ആയിരിക്കേണ്ടതുമാകുന്നു.

൬. മലങ്കര യാക്കോബായ സുറിയാനി അസോസിയേഷ്യൻ മാനേജിങ്ങ് കമ്മട്ടി അംഗങ്ങളുടെ കാലാവധി കഴിഞ്ഞിരിക്കുന്നതിനാൽ ഇപ്പോഴത്തെ മെമ്പ്രന്മാർ സ്ഥാനം ഒഴിഞ്ഞിരിക്കുന്നതായി വിചാരിക്കപ്പെടണം. അവൎക്കു പകരം താഴെ പേരെഴുതിയിരിക്കുന്നവരെ അംഗങ്ങളായി തിരഞ്ഞെടുത്തിരിക്കുന്നു.

പട്ടക്കാർ.

| | | | |
|---|---|---|---|
| ൧ | ബി. ശ്രീ. മലങ്കര മല്പാൻ കോനാട്ടു മാത്തൻ കത്തനാർ | അവർകൾ | പാമ്പാക്കുട |
| ൨ | ,, മുറന്തുക്കിൽ മാത്തു കത്തനാർ | ,, | മുളക്കുളം |
| ൩ | ,, വേങ്കടത്തു അലക്സന്ത്രയോസു കത്തനാർ | ,, | കോട്ടയം |
| ൪ | ,, പുരയ്ക്കൽ തോമ്മാസു കോറെപ്പിസ്കോപ്പാ | ,, | റാന്നി |
| ൫ | ,, പൂവത്തൂർ യാക്കോബുകത്തനാർ | ,, | ചെങ്ങന്നൂർ |
| ൬ | ,, കോടിയാട്ടു യാക്കോബുകത്തനാർ | ,, | തിരുവല്ലാ |
| ൭ | ,, മട്ടയ്ക്കൽ അലക്സന്ത്രയോസു കത്തനാർ | ,, | നിരണം |
| ൮ | ,, പനയ്ക്കാമറ്റത്തു അബ്രാഹംകത്തനാർ | ,, | ടി. |

അത്മേനികൾ.

| | | | |
|---|---|---|---|
| ൧ | രാ- രാ- പനയ്ക്കൽ ഐപ്പുരു പാത്തപ്പൻ | അവർകൾ | കുന്നംകുളം |
| ൨ | ,, കുളങ്ങര പുത്തൻവീട്ടിൽ പൈലി ഇട്ടീച്ചൻ | ,, | പറവൂർ |
| ൩ | ,, കാരുവേലി പുത്തൻപുരയ്ക്കൽ കുഞ്ഞിച്ചെറിയ | ,, | കരിങ്ങാശ്ര |
| ൪ | ,, ചിറേറത്തു പൈലി ഇത്താപ്പിരി | ,, | പള്ളിക്കര |
| ൫ | ,, തുകലൻ കുഞ്ഞിപൌലൂസു | ,, | കണ്ടനാടു |
| ൬ | ,, ചാലിൽ കൊച്ചുകോര | ,, | മുളന്തുരുത്തി |
| ൭ | ,, മഴുവഞ്ചേരിൽ എം- എ. ചാക്കൊ മജിസ്ത്രേട്ടു | ,, | അയ്യമ്പള്ളി |
| ൮ | ,, കിടങ്ങയത്തു പുതുക്കയിൽ മാത്തു ശീമോൻ | ,, | കോതമംഗലം |
| ൯ | ,, കുന്നമ്പറത്തു ഉലഹന്നൻ കയ്യൻ | ,, | കോട്ടയം |
| ൧൦ | ,, വാഴയിൽ ഉതുപ്പാൻ തോമ്മാ | ,, | വെളിയനാടു |
| ൧൧ | ,, കണ്ടത്തിൽ മാത്തു ഈപ്പൻവക്കീൽ | ,, | തിരുവല്ലാ |
| ൧൨ | ,, അരികുപുറത്തു മാത്തൻ വക്കീ | ,, | പരുമല |
| ൧൩ | ,, ഇലഞ്ഞിക്കൽ ജെക്കോബു ജോൺവക്കീൽ | ,, | നിരണം |
| ൧൪ | ,, പുതിയോട്ടു കുരുവിള വക്കീ ഡിസ്ത്രിക്റ്റു റജിസ്ത്രാർ | ,, | മേപ്രാ |
| ൧൫ | ,, കുന്നുകുഴി കുരുവിള ഇഞ്ചിനീർ | ,, | പുതുപ്പള്ളി |
| ൧൬ | ,, തേരകത്തു കോശി കൊച്ചുകോശി | ,, | കൈപ്പട്ടൂർ |
| ൧൭ | ,, കിഴക്കെവീട്ടിൽ ശീവറുഗീസു മുതലാളി | ,, | ചാത്തന്നൂർ |
| ൧൮ | ,, ഇടവഴിക്കൽ മാത്തു പീലിപ്പോസു (സിക്രട്ടേരി) | ,, | കോട്ടയം |

# താരകയുടെ ചില ഉണ്ടയില്ലാത്ത വെടികൾ.

താരകയിലെ ഉണ്ടയില്ലാത്ത വെടികൾക്കും അതിലെ ചില രക്ഷിക്കപ്പെട്ടവരുടെ മിഥ്യയായുള്ള ജല്പനകൾക്കും യാക്കോബ്യരായ ഞങ്ങൾ മറുപടി എഴുതാതെ മൌനം ദീക്ഷിച്ചിരിക്കുന്നതുകൊണ്ടു ടി- സഭയിലുള്ള അനേകൎക്കും താരകയുടെ അവാസ്തവപ്രസ്ഥാപങ്ങൾ വാസ്തവമാണെന്നു തോന്നിപ്പോകുന്നതിനും സാധുക്കളായ ചിലരുടെ മേൽ നവീകരണക്കാൎക്കു ജയം കൊള്ളുന്നതിനും ഇടയായിട്ടുണ്ടു. അസംബന്ധപ്രചുരങ്ങളും അവാസ്തവങ്ങളും അക്രൈസ്തവങ്ങളും ആയ ജല്പനകൾക്കു മറുപടി എഴുതാതെ ഇരിക്കുന്നതു കുറെക്കൂടെ ഉത്തമമായിട്ടുള്ളതാണെന്നു തോന്നീട്ടാണു ഞങ്ങളിൽ അധികംപേരും മിണ്ടാതടങ്ങിയിരിക്കുന്നതു. എന്നാൽ ഇപ്രകാരമുള്ള ഒരു മറുപടി എഴുതുന്നതിനു എന്നെ ഇപ്പോൾ ഉദ്യമിപ്പിച്ചതു എന്റെ സ്നേഹിതന്മാരുടെ നിൎബ്ബന്ധം ഒന്നു മാത്രമാണു.

"ദൈവമില്ല എന്നു മൂഢൻ തന്റെ ഹൃദയത്തിൽ പറയുന്നു" എന്നൊരു വാക്യം താരകാധിപരുടെയും കൂട്ടരുടെയും കൈവശം കിട്ടിയാൽ "ദൈവമില്ല" എന്നുള്ള നാസ്തികവിശ്വാസം തങ്ങൾക്കുണ്ടെങ്കിൽ അതിനെ നീതീകരിക്കുന്നതിനു മേൽപറഞ്ഞ വാക്യത്തിന്റെ ഉത്തരാൎദ്ധത്തെ മറച്ചു വച്ചിച്ചു പൂൎവാൎദ്ധത്തെ മാത്രം എടുത്തുകാണിക്ക പതിവാണെന്നുള്ളതു ഇതിനുമുമ്പുള്ള പല ലേഖനങ്ങൾകൊണ്ടും മനസ്സിലായിട്ടുള്ളതു കൂടാതെ കഴിഞ്ഞ ലക്കം താരകയിലെ "യാക്കോബ്യരുടെ പ്രസംഗങ്ങൾ" എന്ന ലേഖനത്തിന്റെ നഗ്നതകളെ വെളിപ്പെടുത്തുമ്പോൾ മാന്യപത്രികാ വായനക്കാൎക്കു മനസ്സിലാകുന്നതാണു.

മാർ ഗ്രീഗോറിയോസു സുവിശേഷ സംഘക്കാർ തുലാം ൨൭-ാംനു- മുതൽ വൃശ്ചികം ൧-ാംനു- വരെ കോഴഞ്ചേരിൽ വച്ചു നടത്തിയ യോഗങ്ങളിലെ നടപടികളെ ആക്ഷേപിക്കുന്നതായ താരകാലേഖകൻ മിസ്റ്റർ സി-യുടെ അടിസ്ഥാനമില്ലാത്തവയും കഥയില്ലാത്തവയും ആയ വാദങ്ങളെ സംബന്ധിച്ചാണു രണ്ടു വാക്കു പറവാൻ ഭാവിക്കുന്നതു.

ഒന്നാമതായി ലേഖകൻകൊണ്ടുവരുന്ന ആക്ഷേപം യോഗത്തിൽ ഉപയോഗിച്ച പാട്ടുകളെക്കുറിച്ചാണു. യാക്കോബ്യൎക്കു പാട്ടുകൾ ഉപയോഗിച്ചുകൂടെന്നുള്ളതിനു ഒരു കാനോനും ഇല്ലെന്നു ലേഖകൻ നല്ലപോലെ ധരിച്ചിരിക്കണം. എന്നാൽ വേദവിപരീതികൾ എന്നു സഭയാൽ വിധിക്കപ്പെട്ടിരിക്കുന്നവരുടെ ഗാനങ്ങളെ അംഗീകരിച്ചുകൂടെന്നു സഭാപിതാക്കന്മാർ ശട്ടം കെട്ടീട്ടുണ്ടു. കോഴഞ്ചേരിൽ വച്ചു ഉപയോഗിച്ച "സത്യവന്ദനം" ആദിയായ ഗീതം ഒരു വേദവിപരീതി അല്ലാത്ത ആൾ ചമച്ചിട്ടുള്ളതാണു. പക്ഷേ ഈ ഗീതം അടങ്ങിയതായ പുസ്തകത്തിന്റെ അംഗീകരണത്തിനായി സൂനഹദോസു കൂടിയപ്പോൾ പ്രസ്തുത ലേഖകനെ ക്ഷണിക്കായ്ക മൂലമുള്ള വൈമനസ്യം കൊണ്ടായിരിക്കാം ഇപ്രകാരം താരകയിൽ തട്ടിമൂളിച്ചിരിക്കുന്നതു.

രണ്ടാമത്തെ സംഗതി പ്രധാന കൂദാശകളായ മാമോദീസാ, കുൎബ്ബാന ഇവയെ സംബന്ധിച്ചാകുന്നു. യാക്കോബായ സഭയെപ്പോലെയുള്ള സത്യ സഭയുടെ അംഗങ്ങൾ ഏറ്റവും പ്രധാനങ്ങളായ ഈ കൂദാശകളെ സംബന്ധിച്ചുള്ള അപ്പോസ്തോലിക വിശ്വാസങ്ങൾ എല്ലാ കാലത്തിലും ആരുടെ ഇടയിലും എവിടെവച്ചും സധൈൎയ്യം പ്രഖ്യാപനം ചെയ്യുന്നതിൽ വിമുഖന്മാരായിരിക്കുന്നതല്ല. തദനുസാരണം നവീകരണക്കാരുടെ ഒരു തലസ്ഥാനമായിരിക്കുന്നതും താരകാധിപർ മുതൽപേരുടെ വെടികളോടുഇട കലൎന്നപ്രസംഗങ്ങൾ ധാരാളം പൊടി പൊടിയായി നടന്നുവരുന്നതും ആയ കോഴഞ്ചേരിൽ എന്നല്ലാ സത്യസഭയെ നശിപ്പിക്കുന്നതിനു ഉദ്യുക്തന്മാരായിരിക്കുന്ന ആളുകൾ മാത്രം വസിക്കുന്നതായ സ്ഥലങ്ങളിലും മേല്പറഞ്ഞ വിഷയങ്ങളെ സംബന്ധിച്ചുള്ള പ്രസംഗങ്ങൾ നടത്തപ്പെടുന്നതാണു. ഈ ഭാഗത്തോടു ചേൎന്നുതന്നെ ലേഖകൻ ഒരു പച്ച വെടിയും പൊട്ടിച്ചിട്ടുണ്ടു. അതായതു കുൎബ്ബാനയെ സംബന്ധിച്ചു രണ്ടു ചോദ്യങ്ങൾ പ്രാസംഗികന്മാരോടു ചോദിച്ചു എന്നും അതുകൾക്കു അവർ യാതൊരു മറുപടിയും കൊടുക്കാതെ പൊയ്ക്കളഞ്ഞു എന്നു

ള്ളതുമാകുന്നു. ഇപ്രകാരം ഒരു ചോദ്യമെങ്കിലും ഉണ്ടായതായി ഞാൻ അറിയുന്നില്ല. യാക്കോബ്യ പ്രാസംഗികന്മാർ പോകുന്ന ദിക്കുകളിലൊക്കെ പ്രധാന ക്രൂദാശകളിൽ ഒന്നായ കുർബ്ബാനയെ സംബന്ധിച്ചു പ്രസംഗങ്ങൾ നടത്തുന്നതും അതിനെപറ്റി വല്ല എതിർ വാദവും ഉണ്ടായാൽ അതിനു തക്കതായ മറുപടിയും കൊടുക്കുക പതിവാണു. ഈ വിഷയത്തെ സംബന്ധിച്ചു തന്നെ നവീകരണക്കാരിൽ സുറിയാനി ഭാഷാജ്ഞാനത്തിനും, വൈദികജ്ഞാനത്തിനും, ലോകസംബന്ധമായ കയ്യക്തിക്കും, അഗ്രഗണ്യനെന്നു അവരാൽതന്നെ സമ്മതിക്കപ്പെട്ടിരിക്കുന്ന കോവൂർ തോമ്മാകത്തനാർ അവർകളും, കോഴഞ്ചേരിൽ യോഗം നടത്തിയ പ്രാസംഗികന്മാരിൽ ഒരാളായ പുത്തൻവീട്ടിൽ യാക്കോബുകത്തനാർ അവർകളും തമ്മിൽ തിരുവല്ലായിൽവച്ചു ഒരു വാദപ്രതിവാദം ഉണ്ടാകയും അതിൽ കോവൂർ കത്തനാർ അവർകൾ ഒരു സുറിയാനി നിറം ചൊല്ലുകയും അതിനെ "തനിക്കു അറിവാൻ പാടില്ലാഞ്ഞിട്ടോ എന്തോ" തെറ്റായി പൊരുൾ തിരിക്കുകയും ചെയ്തു. ഉടനെ പുത്തൻവീട്ടിൽ അച്ചൻ അവർകൾ അതിന്റെ തർജ്ജമ അപ്രകാരമല്ലെന്നും, താൻ പറയുന്ന പ്രകാരമാണെന്നും പ്രസ്താവിച്ചു അതിനെ തർജ്ജമ ചെയ്തു കേൾപ്പിച്ചു. ഇപ്രകാരമുണ്ടായപ്പോൾ കോവൂർ കത്തനാർ അവർകൾ സമാധാനം പറയാനില്ലാതെ മടങ്ങുകയും ചെയ്തു എന്നുള്ള വിവരം പ്രസ്തുതലേഖകൻ അറിഞ്ഞിട്ടില്ലായിരിക്കാം. ഈ വിഷയത്തെ സംബന്ധിച്ചുള്ള തർക്കത്തിൽ നവീകരണക്കാരിൽ പ്രഥമഗണനീയനെന്നു വിചാരിക്കപ്പെടുന്ന ഒരാളിനെ മടിപ്പിക്കാമെന്നുണ്ടെങ്കിൽ അദ്ദേഹത്തോളവും പ്രാധാന്യമില്ലാത്ത ചില നിസ്സാരന്മാരുടെ ചോദ്യങ്ങൾക്കു മറുപടി ഇല്ലായെന്നു പുത്തൻവീട്ടിൽ അച്ചൻ മുതൽ പേർ സമ്മതിച്ചതായി ലേഖകൻ ഘോഷിക്കുന്നതിൽ എത്രത്തോളം വാസ്തവമുണ്ടെന്നുള്ളതു വായനക്കാർ തന്നെ വിധിച്ചുകൊള്ളട്ടെ. അഥവാ ലേഖകൻ പറയുന്ന പ്രകാരം മറുപടി ഇല്ലെന്നു സമ്മതിച്ചു എന്നിരിക്കട്ടെ. എന്നാൽ പ്രാസംഗികന്മാരിൽ ആരാണു ഇപ്രകാരം സമ്മതിച്ചതു? ആരുടെ അടുക്കലാണു? പ്രസംഗം തുടങ്ങിയതിന്റെ എത്രാം ദിവസമായിരുന്നു? ഏതു സമയത്തായിരുന്നു? ഇപ്രകാരം ചോദ്യം ചെയ്തു എന്നുള്ളതിനു വല്ല യോഗ്യന്മാരായ ആളുകളേയും സാക്ഷി തരാമൊ? ഇപ്രകാരമുള്ള ചോദ്യങ്ങൾക്കു സത്യത്തിന്മേൽ സമാധാനം പറയാമോ?

നവീകരണക്കാർക്കു സക്കീട്ടുമിശിഹാ, ഊഹമിശിഹാ, സങ്കല്പമിശിഹാ ഇങ്ങിനെയുള്ള മിശിഹാകൾ ഉണ്ടെന്നും യാക്കോബ്യക്കു ക്രൂദാശമിശിഹാ അല്ലെങ്കിൽ വാസ്തവമിശിഹാ ഉണ്ടെന്നും അവിടെ പ്രസ്ഥാവിച്ചതായി താരകാലേഖകൻ ഘോഷിക്കുന്നു. ഇതു വെറും അസംബന്ധവും വ്യാജവും ആകുന്നു. മിശിഹായെ കൈക്കൊള്ളുന്നതിനുള്ള മാർഗ്ഗം ക്രൂദാശമൂലമാണെന്നും സങ്കല്പമിശിഹാ, ഊഹമിശിഹാ മുതലായ മിശിഹാകളെ സേവിക്കുന്നവർ ഉണ്ടെന്നുംമാത്രം പ്രസ്താവിച്ചതായി ഞാൻ ഓർക്കുന്നു. ക്രൂദാശമിശിഹാ എന്നുള്ള പദം രണ്ടു നാമപദങ്ങൾ ചേർന്നുള്ളതാണു. ഇപ്രകാരം രണ്ടു നാമപദങ്ങൾ ഒരുമിച്ചു ചേർത്തു ഒറ്റ പദമായി ഉപയോഗിക്കുന്നതു സുറിയാനിയുടെ ഗന്ധംപോലും ഏറ്റിട്ടുള്ളവർ ചെയ്യുന്ന ഒരു പ്രവൃത്തിയല്ല. പ്രസ്തുത സുറിയാനി പഠിക്കാതെ സുറിയാനി ഏവൻഗേലിയോൻ വായിക്കുമ്പോൾ "മാലാകാ" എന്ന സുറിയാനി പദത്തെ "മലങ്കാക" എന്നു വായിക്കുന്ന ചില "ദ്വിതീയന്മാരൊ"മറ്റൊ ചെയ്യുകാം.

ലേഖകന്റെ വ്യാജപ്രസ്താപന മുഴുവൻ തെളിയുന്നതു എതിർപ്രസംഗങ്ങളും മറ്റും നടത്തുന്നതിനെപ്പറ്റിയുള്ള എഴുത്തുകളെ സംബന്ധിച്ചുള്ള സംഗതികളിലാണു. യോഗം നടത്തിയകാലങ്ങളിൽ പ്രാസംഗികന്മാർ പറഞ്ഞിട്ടുള്ള വേദപുസ്തക ന്യായങ്ങൾക്കു എതിരായി വല്ലവർക്കും വല്ലതും പറവാനുണ്ടെങ്കിൽ ചോദിച്ചുകൊള്ളണമെന്നും അവയ്ക്കു മറുപടി കൊടുക്കാൻ തങ്ങൾ തയാറാണെന്നും യോഗത്തിൽ പ്രസ്താപിക്കയുണ്ടായി, എന്നാൽ യോഗാവസാന ദിവസം വരെ നാലഞ്ചു നവീകരണപട്ടക്കാരും മഹാന്മാരും എല്ലാ യോഗങ്ങളിലും ഹാജരായിരുന്നിട്ടും ആരും തന്നെ ഒരുചോദ്യംചോദിച്ചതായി അറിയുന്നില്ല. നവീകരണക്കാരിൽ പ്രഥമഗണനീയന്മാരായ ചിലകത്തങ്ങളെ അവർ വളരെ ബുദ്ധിമുട്ടിവരുത്തിട്ടും അവരും ചില ഖണ്ഡനപ്രസംഗങ്ങൾ നടത്തി തിരിച്ചുപോയതല്ലാതെ യാക്കോബ്യപ്രാസംഗിക

ന്മാരുടെ വെല്ലുവിളിക്കു ചെവികൊടുത്തതെയില്ല. എന്നാൽ തോറ്റോടിപ്പോയെന്നൊ മറ്റൊ വേറെയുള്ള ആളുകൾ വിചാരിക്കാതെയിരിക്കുന്നതിനു യോഗാവസാനദിവസം ൪. മണിക്കു കുറുന്തോട്ടിക്കൽ അച്ചൻ അവർകൾ ഒരു എഴുത്തയച്ചു. അതിനു മറുപടിയായി അന്നു അഞ്ചു മണിക്കുതന്നെ ചോദിക്കാനുള്ള ഭാഗങ്ങൾ ചോദിച്ചുകൊള്ളണമെന്നു മറുപടി കൊടുത്തു. എന്നാൽ ഇതിനു കുറുന്തോട്ടിക്കൽ അച്ചനും കൂട്ടരും വഴിപ്പെട്ടില്ലാ എന്നു മാത്രമല്ല, യാക്കോബ്യപ്രാസംഗികന്മാർ പൊയ്യാലിൽ കുഞ്ഞിന്റെ വീട്ടിൽ കയറി യാത്ര ചോദിക്കാൻ ഭാവിച്ചപ്പോൾ കു. അച്ചൻ അവരോടു അഭിമുഖമായി സംസാരിച്ചതിൽ വാദപ്രതിവാദം നടത്തേണ്ടിയ സമയം എപ്പോൾ ആണെന്നു കു. അച്ചൻ ചോദിച്ചതിനു മറുപടിയായി ഇപ്പോൾ തന്നെ എന്നു പറയുകയും ചെയ്തു. എന്നാൽ ഇതിനും അദ്ദേഹം ശരിയായ സമാധാനം ഒന്നും പറയാതെ ചിങ്ങം, കന്നി, പറഞ്ഞു പിൻവലിയാൻ ഭാവിച്ചപ്പോൾ നവീകരണക്കാർക്കു ആംഗ്ലേയരെപ്പോലെ മതസംഗതി ഉണ്ടോ എന്നും അതു എവിടെ കിട്ടുമെന്നും ഉള്ള ചോദ്യങ്ങൾക്കു അതു ലിഖിതങ്ങളായി ഉണ്ടെന്നും അതു ബൈബിൾതന്നെ ആണെന്നും സമാധാനംപറയുകയുംചെയ്തു. നവീകരണക്കാർക്കു വല്ലതും ചോദിപ്പാനുണ്ടെങ്കിൽ ചോദിച്ചുകൊള്ളുന്നതിനു വീണ്ടും കുറുന്തോട്ടിക്കൽ അച്ചൻമുതൽപേരോടു ആവശ്യപ്പെട്ടതിൽ അനേകചോദ്യങ്ങൾ ഉള്ളതുകൊണ്ടു അപ്പോൾ അതിനു തരമില്ലെന്നും ഒന്നെങ്കിലും കൊറിച്ചുനോക്കണമെന്നു തേറ്റുവേലിൽ അച്ചൻ അവർകൾ പറഞ്ഞാറെ ഒരു ചോദ്യമെങ്കിലും ചോദിക്കാതെ അവിടെ കൂടിയിരുന്ന കാണികളെ ഇച്ഛാഭംഗപ്പെടുത്തുകയും ചെയ്തു. തേറുവേലിൽ അച്ചനോടു രഹസ്യമായി എന്തൊ ചോദിപ്പാനുണ്ടെന്നു കുറുന്തോട്ടിക്കൽ അച്ചൻ ആവശ്യപ്പെടുകയും അതിനായി രണ്ടുപേരും ഒരുങ്ങി. എന്നാൽ അപ്പോളുണ്ടായ സംഭാഷണത്തിലും മുമ്പിലത്തെ കാര്യങ്ങളെ തന്നെ വീണ്ടും കുറുന്തോട്ടിക്കൽ അച്ചൻ പറഞ്ഞപ്പോൾ യാക്കോബ്യർ തോറ്റുപോയി എന്നു സാധുക്കളെ തെറ്റിദ്ധരിപ്പിക്കാനുള്ള വിദ്യ ഈ ഇരുപതാം നൂറ്റാണ്ടിൽ എടുക്കണ്ടാ എന്നും അപ്രകാരമുള്ള പാതാളവിദ്യകളൊക്കെ കൈവശം തന്നെ ഇരിക്കട്ടെ എന്നും തേറുവേലിൽ അച്ചൻ പറഞ്ഞു. എന്നാൽ ഇനിയും ഇരുകൂട്ടർക്കും ദോഷമില്ലാത്തവിധത്തിൽ പറഞ്ഞുപിരിയണമെന്നു കുറുന്തോട്ടിക്കൽ അച്ചൻ ആവശ്യപ്പെടുകയും അതിനു വേണ്ടുന്ന മാർഗ്ഗങ്ങൾ ടി. അച്ചൻ തന്നെ ആലോചിച്ചു പറഞ്ഞാൽമതിയെന്നു പറയുകയും ഇവയെ വെളിക്കാക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി പൊയ്യാലിൽ അച്ചൻ അവർകളേയും കുഞ്ഞവർകളേയും വിളിച്ചുടുപ്പിക്കയും ചെയ്തപ്പോൾ കു. അച്ചൻ താഴെ കാണുന്ന വിധത്തിൽ പറയുകയുണ്ടായി. "അച്ചാ, അച്ചാച്ചാ, ഞങ്ങൾക്കു രണ്ടു കൂട്ടർക്കും സമയം ഉണ്ടാകുമ്പോൾ ആകട്ടെ എന്നു പറയുന്നതിനു വിഷമമുണ്ടോ" വിഷമമില്ലാ എന്നു ഒരാളും നിങ്ങളുടെ ഇഷ്ടംപോലെ ആകട്ടെ എന്നു മറ്റെ ആളും പറകയുണ്ടായി. എന്നാൽ തേറുവേലിൽ അച്ചൻ ഇതിനെ സമ്മതിക്കാതെ ഉണ്ടെങ്കിൽ ഇപ്പോൾതന്നെ ആകട്ടെ എന്നു പറഞ്ഞാണ പിരിഞ്ഞതു. ഇതിനു പൊയ്യാലിൽ അച്ചൻ അവർകളും ടി. കുഞ്ഞു അവർകളും തന്നെ സാക്ഷികൾ ആണ.

എന്നാൽ മാന്യരെ! ഈ വിദ്വാൻ പറഞ്ഞ വേറെ ഒരു പണിയും കേട്ടുകൊള്ളണം "കെ. എൻ. ഡി. യും അയിത്രച്ചനും പൊടിപൊടിയ്ക്കുന്ന ഈ ദിക്കിൽവന്നു നിങ്ങൾ വെല്ലുവിളിക്കുമ്പോൾ ഞങ്ങൾ ഒരു വാക്കു എങ്കിലും മറുപടി പറയാതെയിരുന്നാൽ വെളിക്കുള്ളവർക്കു തെറ്റിദ്ധാരണയ്ക്കു ഇടയാകുമെന്നു കരുതിയാണ ഇപ്രകാരം പ്രവർത്തിച്ചതു" ഇങ്ങിനെ പറഞ്ഞിട്ടില്ലെന്നു രക്ഷിക്കപ്പെട്ട ശുദ്ധീകരണവും വേണമെങ്കിൽ മഹത്വീകരണവും പ്രാപിച്ചിരിക്കുന്ന അച്ചനും കൂട്ടർക്കും സത്യത്തിന്മേൽ ബോധിപ്പിക്കാമോ? അഥവാ പറയുന്നപക്ഷം അടുക്കൽനിന്നിരുന്ന ആളും വ്യാജം പറയുമെന്നു വിചാരിച്ചുപോകരുതെ. ഇങ്ങിനെ പറഞ്ഞുപിരിഞ്ഞതിന്റെശേഷം കു. അച്ചൻ ഒരു എഴുത്തയക്കുക ഉണ്ടായി. അതിൽ മതസംബന്ധമായ കാര്യങ്ങൾ സംഭാഷണം നടത്താൻ മനസ്സില്ലെന്നും സമയവും സ്ഥലവും നിശ്ചയിച്ചു പ്രസംഗങ്ങൾ നടത്തണമെന്നു ആവശ്യപ്പെട്ടു എങ്കിലും അതു ജനങ്ങളെ തെറ്റിദ്ധരിപ്പിക്കാനെന്നും ഞങ്ങളുടെപക്ഷത്തെ ജനങ്ങൾക്കു യാക്കോബ്യരുടെ പ്രസംഗം മൂലം ഉണ്ടായ അഭിപ്രായവ്യത്യാസങ്ങളെ ബഹിഷ്കരിക്കാൻ മാത്രമാണ

ന്നു മുൻ സംഭാഷണം മൂലം മനസ്സിലായതുകൊണ്ടു തേറുവേലിൽ അച്ചൻ ആ എഴുത്തിനെ തിരസ്കരിച്ചു. ഈ ലേഖകൻ രക്ഷിക്കപ്പെട്ടവനാണൊ? അതൊ തങ്ങളുടെ കക്ഷിക്കു ജയം കിട്ടുന്നതിനു രക്ഷിക്കപ്പെട്ടവൎക്കു വെടി അടിക്കാമൊ? ഈ ലേഖകൻ സ്വൎഗ്ഗത്തിൽ ഇരിക്കുന്നവനാകകൊണ്ടു നമ്മുടെ കുടിപത്രാധിപരും കൂട്ടരും അവന്റെ കബന്ധങ്ങളെ വിശ്വസിക്കാതെയിരിക്കുന്നതെങ്ങിനെയാണ.

താരക വായിച്ചാൽ തേറുവേലിൽ അച്ചൻ കല്ലൂപ്പാറെ നടത്താനിരുന്ന യോഗത്തിനു മററവരുടെകൂടെ തൽക്ഷണം പോകുമെന്നു യോഗത്തിൽ പ്രസ്താപിച്ചതായി തോന്നിപ്പോകും. എന്നാൽ ടി. അച്ചൻ ഉടൻ പോകുമെന്നു പറഞ്ഞതായി ഞാൻ ഓൎക്കുന്നില്ലാ. നേരെമറിച്ചു വല്ലവൎക്കും ചോദിപ്പാനുണ്ടെങ്കിൽ ചോദിച്ചുകൊള്ളട്ടെ എന്നുകൂടി അച്ചൻ അവിടെ താമസിച്ചിരുന്നപ്പോഴും പ്രസ്താപിച്ചിരുന്നു എന്നുള്ളതിനു നവീകരണക്കാരിൽ ഒട്ടും അപ്രധാനന്മാരല്ലാത്ത ചെന്നാട്ടു വലിയ തരകൻ അവൎകളും മാണിവള്ളിൽ മൂത്തകുഞ്ഞു അവൎകളും സാക്ഷികളാണ.

കോവൂരച്ചൻ അവൎകളുടെ പ്രസംഗത്തിനു മറുപടി പറവാൻ ഉപദേശിമാർ അന്ധാളിച്ചു എന്നും അതിനു ഒരു ഉദ്യോഗസ്ഥൻ സാക്ഷിയാണെന്നു പറഞ്ഞിരുന്നതു നവീകരണത്തിലെ വിശുദ്ധന്മാർ പോലും പറയാത്ത ഒരു പച്ചക്കള്ളമാണ. വാണ്ടി ഉപദേശി വേദപുസ്തകത്തിൽനിന്നു സാക്ഷി പറയാതെ അന്ത്യോഖ്യസഭയ്ക്കു കൈവെപ്പുണ്ടെന്നു സാധിപ്പാൻ റോയൽ കോൎട്ടുവിധി ഒരു തെളിവായി ആദ്യം പ്രസംഗിച്ചു എന്നു പറയുന്നതിൽ പിന്നാലെ യാതൊരു തെളിവും കാണിച്ചില്ലാ എന്നു തോന്നിപ്പോകും. ടി. ഉപദേശി വേണ്ട തെളിവുകളോടുകൂടി അച്ചന്റെ പ്രസംഗത്തെ ഖണ്ഡിച്ചിട്ടുണ്ടു. താരകയുടെ വല്ല്യപ്പച്ചൻ കൈവെപ്പു ലഭിപ്പാനായി അന്ത്യോഖ്യവരെ പോയി സഹിച്ച ബുദ്ധിമുട്ടുകളെ സംബന്ധിച്ചു ഉപദേശി പ്രസ്താപിച്ചതെങ്കിലും താരകയിൽ പറയാതെ ഇരുന്നതു താരകയുടെ കൃതഘ്നതയാണ.

മനുഷ്യരിൽ സ്വഭാവികമായുള്ള രക്തസംബന്ധത്തെ കുറിച്ചുള്ള ഞങ്ങളുടെ പ്രസംഗങ്ങളെ ആക്ഷേപിച്ചു താരകയിൽ പറയുന്ന പീലിപ്പോസു കശ്ശീശായുടെ അഭിപ്രായം സൂക്ഷ്മഗ്രാഹികളായ വായനക്കാൎക്കു ഏറക്കുറെ മനസ്സിലാകുന്നതാണ. രക്തം ജീവൻ ആണെന്നും ജീവൻ രക്തമാണെന്നുമുള്ള വാസ്തവതത്വം തത്വജ്ഞാനം പഠിക്കാത്തവൎക്കുപോലും വേദപുസ്തകത്തിൽ നിന്നും പ്രകൃതത്തിൽനിന്നും ഗ്രഹിക്കാവുന്നതാണ. ഈ മഹാൻ രക്തം ജീവനല്ലാ എന്നു പറഞ്ഞു എന്നുള്ള ഒരു വലിപ്പമെ അതിനൊള്ളു.

ഞങ്ങളുടെ പിരിവിന്റെ തുക പുതിയ ആത്മാവിന്റെ ശക്തികൊണ്ടായിരിക്കും ഈ ലേഖകനു മനസ്സിലായതു. ഒരു ആൎദ്ധ്രയക്കാരൻതന്നെ ഒരു രൂപാ ഇട്ടു എന്നാറെ സി. എന്ന ലേഖകൻ പറയുന്നതു മൂന്നൊ നാലൊ ചക്രമെന്നാണ. ഈ കൂട്ടരുടെ വെടിയില്ലാത്ത ഉണ്ടയ്ക്കു എന്താണ പറയേണ്ടിയതു. വടക്കൻ ദേശത്തുവെച്ചു യാക്കോബായക്കാരിൽ നിന്നു പ്രഹരങ്ങൾ കൈക്കൊണ്ടു എന്നു പറയുന്നതുകൊണ്ടു പലതരത്തിൽ ദ്രവ്യ ആദായം വരുത്താമെന്നുള്ള സൂത്രം കണ്ടുപിടിച്ചു പ്രവൎത്തിക്കുന്നതു വൃഥാവല്ലെന്നു ഞങ്ങൾക്കു അറിയാം. അതുപോലെ കോഴഞ്ചേരിൽവച്ചു ബ്രദറുകാരനെ തല്ലി എന്നു പറയുന്നതു തങ്ങൾക്കു എന്തു ലാഭം വരുത്താനാണെന്നു അറിയുന്നില്ലാ. കോഴഞ്ചേരിൽവച്ചു നവീകരണ വിശുദ്ധരിൽ ചിലർ ഞങ്ങളുടെ യോഗമദ്ധ്യെ കല്ലു വാരി എറികയും അതു പലരുടേയും ദേഹത്തേൽ കൊള്ളുകയും ഒരു കല്ലു ഒരു ഉപദേശിയുടെ കാലേൽ കൊള്ളുകയും ചെയ്തു എങ്കിലും ഞങ്ങൾ ആ കല്ലു ന്യായവിധിയുടെ ദിവസത്തിൽ അവരുടെ തിരുനെററിക്കു പോട്ടു പോടുന്നതിനു സൂക്ഷിച്ചിട്ടുമില്ല. അതു പ്രശംസയായിട്ടു പറയുന്നുമില്ല. നവീകരണ വിശുദ്ധരിൽ ഒരുവൻ മതവിഷയമായ ചില തൎക്കങ്ങൾ പ്രയോഗിച്ചു ഒരു യാക്കോബായക്കാരന്റെ നെഞ്ചത്തു കാലുകൊണ്ടു തൊഴിക്കുകയും അതിനെ സംബന്ധിച്ചു പത്തനംതിട്ട മൂന്നാം ക്ലാസിൽ ഒരു കേസു നടന്നുവരികയും ചെയ്യുന്നതും ഞങ്ങൾ പ്രശംസയായി പറയുന്നില്ല. ഇതുകൊണ്ടുള്ള പ്രയോജനവും ഞങ്ങൾക്കു വേണമെന്നില്ലാ.

എന്നു ഒരു സൂക്ഷ്മഗ്രാഹി.

## ഒരു സമ്മാനം.

മലങ്കര മല്പാൻ കോനാട്ടച്ചൻ അവർകൾ വേദപുസ്തകം സുറിയാനിക്കു ഒത്തതായി മലയാളത്തിലേക്കു തൎജ്ജമ ചെയ്വാൻ ശ്രമിക്കുകയും മത്തായിയുടെ സുവിശേഷം തീൎത്തു അടിപ്പാൻ ഏല്പിക്കുകയും ചെയ്തിട്ടുള്ളതിനെക്കുറിച്ചു അളവററ സന്തോഷത്തോടുകൂടി തുമ്പമൺ, ഓമല്ലൂർ, കൈപ്പട്ടൂർ ഈ പള്ളിക്കാർ മല്പാനച്ചൻ അവർകൾക്കു ഓരോ സമ്മാനങ്ങൾ കൊടുത്ത വിവരം വായനക്കാർ അറിഞ്ഞിരിക്കുമല്ലൊ. അതുകൂടാതെ പ്രസ്താവ സംഗതിക്കായിട്ടുതന്നെ കോതമംഗലത്തു ചെറിയ പള്ളിക്കാർ ഏകദേശം എഴുപതു രൂപായോളം വില വരുന്നതായി പുറമെ വെള്ളി പൊതിഞ്ഞതായ ഒരു സുറിയാനി വേദപുസ്തകവും, കോതമംഗലത്തു വലിയ പള്ളിക്കാർ ഏകദേശം മൂന്നു പവൻ കൊണ്ടു തീൎത്തതായി കഴുത്തിൽ ഇടുന്ന ഒരു പൊൻ കുരിശും വൎത്തമാനകാലത്തെ ശിഷ്യഗണം ഏകദേശം അൻപതു രൂപായോളം വില വരുന്നതായി തലയ്ക്കൽ സ്വൎണ്ണവും ശേഷമെല്ലാം വെള്ളിയുമായിട്ടു പണി തീൎത്തിട്ടുള്ളതായി കുട്ടികളെ ശിക്ഷിക്കുന്ന വിധത്തിലുള്ള ഒരു ചെറിയ വടിയും തയാറാക്കി തിരഞ്ഞെടുപ്പു യോഗദിവസം പഴയ സിമ്മനാരിയിൽ കൊണ്ടുവന്നു നി. വ. ദി. ശ്രീ. വലിയ തിരുമനസ്സിലെ അടുക്കൽ ഏല്പിക്കുകയും തൃക്കൈകൊണ്ടു ടി. സമ്മാനങ്ങൾ മല്പാനച്ചൻ അവർകൾക്കു കൊടുക്കണമെന്നു അപേക്ഷിക്കുകയും തിരുമേനി അവരുടെ അപേക്ഷയനുസരിച്ചു നി. വ. ദി. ശ്രീ. മാർ ഈവാനിയോസ് മെത്രാപ്പോലീത്താ അവർകളുടേയും കൂടപ്പെട്ട പള്ളിക്കാരുടെയും മുമ്പാകെ വച്ചു ടി. സമ്മാനങ്ങൾ മല്പാനച്ചൻ അവർകളെ ഒരു ചെറിയ പ്രസംഗത്തോടു കൂടി ധരിപ്പിക്കുകയും ചെയ്തിരിക്കുന്നു. സമുദായത്തിന്റെ ഉന്നതിക്കും പ്രയോജനത്തിനും വേണ്ടി മല്പാനച്ചൻ അവർകൾ ചെയ്തതും ചെയ്യുന്നതുമായ പല വേലകളെ വിചാരിക്കുമ്പോൾ ഇതുപോലെയും അധികവും സമ്മാനങ്ങൾക്കു അദ്ദേഹം അൎഹൻ തന്നെ. എല്ലാ വേലകളിലും വച്ചു മഹത്തേറിയ സുവിശേഷ തൎജ്ജമവേലയിൽ ഇങ്ങനെയുള്ള പല സമ്മാനങ്ങൾകൊണ്ടും അദ്ദേഹത്തെ പ്രോത്സാഹിപ്പിപ്പാനും ദ്രവ്യസഹായം ചെയ്തുകൊടുപ്പാനും ഉള്ള കടമയെ പള്ളിക്കാർ വിട്ടുകളകയില്ലന്നു വിശ്വസിക്കുന്നു.

---

## പൊതുജനങ്ങളുടെ ദൃഷ്ടിക്കു വിഷയീഭവിപ്പാൻ.

മലങ്കര ഇടവകപ്പത്രിക പത്രാധിപരവർകൾക്കു:

സാർ, അന്ത്യോഖ്യാസിംഹാസനത്തിന്മേൽ വാഴുന്ന മാറാൻ മാർ ഇഗ്നാത്യോസ് പാത്രിയൎക്കീസ് ബാവാ തിരുമനസ്സിലെ അധികാരത്തിൻ കീഴു മലങ്കരെയുള്ള എല്ലാ യാക്കോബായ സുറിയാനി പള്ളികളിലേയും വിശ്വാസരീതി, സഭാനടപടി മുതലാ

യ എല്ലാസംഗതികളിലും ഏകദേശമായ ഐക്യരൂപ്യത്തോടുകൂടിയിരിക്കേണ്ടതാണെന്നുള്ള കാൎയ്യം നിൎവിചാരമാണല്ലൊ. എന്നാൽ വിശ്വാസരീതിയിൽ അന്യോന്യ, വിരുദ്ധമായി യാതൊന്നുമില്ലെന്നിരുന്നാലും സഭാനടപടിയിൽ ഇടപെട്ട ചില സംഗതികളിൽ അജഗജാന്തരമായ വ്യത്യാസത്തോടുകൂടി നടന്നുവരുന്നതു എത്രയും ശോചനീയമായിരിക്കുന്നു എന്നു പറയാതിരിപ്പാൻ യാതൊരു ഗത്യന്തരവും കാണുന്നില്ല. ദൃഷ്ടാന്തമായി, കല്യാണത്തിനു പസാരം വല്ലിക്കുന്ന ഏൎപ്പാടിനെക്കുറിച്ചു തന്നെ ആദ്യമായി ചിന്തിക്കാം. ഒരു പണത്തൂക്കം പൊന്നിനു മുക്കാൽ ചക്രം വീതമാണു പസാരം വല്ലിക്കുന്നതെന്നുള്ള വിവരം അറിയാതെ അധികമാളുകൾ ഉണ്ടോ എന്നുള്ള കാൎയ്യം വളരെ സംശയമാണു. ഈ ഏൎപ്പാടിൻപ്രകാരം ആദ്യവിവാഹത്തിനു പണം വല്ലിക്കുന്നതിൽ വ്യത്യാസമായിട്ടു നടത്തിവരുന്നതായി വല്ലപള്ളികളും ഉണ്ടോ എന്നു ഇനിക്കറിവില്ല. എന്നാൽ പുനൎവിവാഹത്തിനു പസാരം വല്ലിക്കുന്നതിലാണു വളരെ അന്തരം നേരിട്ടിരിക്കുന്നതു. ആയിരം രാശികൊടുത്തു ഒരു സ്ത്രീയെ ഒരിടത്തു വിവാഹം ചെയ്കയും ആ സ്ത്രീയുടെ ഭൎത്താവു മരിച്ചുപോയാൽ രണ്ടാമതായി ആ സ്ത്രീയെതന്നെ ആയിരത്തഞ്ഞൂറു രാശികൊടുത്തു വേറൊരിടത്തു വിവാഹം ചെയ്യുമ്പോൾ ചില പള്ളികളിൽ ആയിരത്തഞ്ഞൂറു രാശിയും ഒന്നടങ്കമായി പസാരം വല്ലിക്കയും വേറെ ചിലപള്ളികളിൽ കൂടുതൽകൊടുക്കുന്ന തുകയ്ക്കു മാത്രം പസാരം വല്ലിക്കയും ചെയ്തുവരുന്നതായി കേൾക്കുന്നു. എന്നാൽ ഒന്നടങ്കമായി പസാരം വല്ലിക്കുന്ന കാൎയ്യത്തിൽ ഞാൻ ഒരു അനുഭവക്കാരനുമാണു. ഈ കഴിഞ്ഞ മകരം ൨൬-ാം നു- ഞായറാഴ്ച എന്റെ പെങ്ങളെ തിരുവല്ലാ ഒരിടത്തു ൬൦൦ രാശി കൊടുത്തു പുനൎവിവാഹം ചെയ്തപ്പോൾ ഞാൻ നിരണത്തുപള്ളിക്കു ഒന്നടങ്കമായി പസാരം കൊടുത്തു എന്നുള്ള കാൎയ്യം ഇവിടെ സ്മരണീയമാണു. ആയതുകൊണ്ടു ഈ ലേഖനം താങ്കളുടെ പത്രത്തിൽ പ്രസിദ്ധീകരിക്കയും എന്റെ സംശയനിവാരണത്തിനുവേണ്ടി പത്രാധിപരവൎകളൊ, പത്രികവായനക്കാരായ മാന്യന്മാരിൽ ആരെങ്കിലുമൊ, മുൻ വിവരിച്ചിരിക്കുന്ന നിരക്കനുസരിച്ചു ആദ്യവിവാഹത്തിനു പസാരം വല്ലിക്കാതെയൊ, പസാരം തീരെ വല്ലിക്കാതെയൊ, വല്ലപള്ളികളും ഉണ്ടോ എന്നും, പുനൎവിവാഹത്തിനു കൂടുതൽ കൊടുക്കുന്ന തുകയ്ക്കു മാത്രം പസാരം വല്ലിക്കുന്നതായി വല്ലപള്ളികളും ഉണ്ടോ എന്നും ഉണ്ടെങ്കിൽ എത്ര പള്ളികൾ ഉണ്ടെന്നും ഏതെല്ലാമാണെന്നും, പുനൎവിവാഹത്തിനു ഒന്നടങ്കമായി പസാരം വല്ലിക്കുന്നതായി നിരണം കൂടാതെ ഏതെല്ലാം പള്ളികൾ ഉണ്ടെന്നും താങ്കളുടെ പത്രദ്വാരാ എന്നെ അറിയിക്കേണമെന്നപേക്ഷ.

എന്നു നിരണത്തുപള്ളി ഇടവകക്കാരൻ കണിച്ചേരിലായ
പഴവുമാലിൽ മാത്തൻ മാത്തൻ. ഒപ്പു.

---

## ഇരട്ടക്കണ്ണന്റെ ഒരഭിപ്രായം.

പത്രാധിപരവൎകളെ! താങ്കളെക്കാൾ മിടുക്കനാണു ഞാൻ— എന്തെല്ലാം പറഞ്ഞാലും എന്നോളം മിടുക്കു താങ്കൾക്കില്ല. താരക പറയുന്ന പിച്ചുകൾക്കൊക്കെ താങ്കൾ മറുപടി പറവാൻ പുറപ്പെട്ടു കാണുന്നതുകൊണ്ടാണു താങ്കൾ മിടുക്കനല്ലെന്നു ഞാൻ അഭിപ്രായപ്പെടുന്നതു. തെങ്ങിൽ കായിക്കുന്നതു തേങ്ങായാണെന്നു ഇടവക പത്രിക പത്രാധിപർ ഇത്രാം ലക്കം പത്രികയിൽ ഇന്ന പെയിജിൽ ഇന്ന വരിയിൽ അസംബന്ധം പറഞ്ഞിരിക്കുന്നു എന്നും അതിന്റെ അനൌചിത്യത്തെ ഞങ്ങൾ രേഖാമൂലം തെളിയിച്ചപ്പോൾ പത്രിക മിണ്ടടങ്ങി എന്നും, തെങ്ങിൽ കായിക്കുന്നതു മാങ്ങായാണെന്നു ഏതു കുട്ടികൾക്കുപോലും അറിയാവുന്ന ഈ ഇരുപതാംനൂ

റാണ്ടിൽ പത്രികാധിപർ രേങ്ങായാണെന്നു സാധിപ്പാൻ ശ്രമിച്ചു അദ്ദേഹത്തിന്റെ അന്ധതയും മനസ്സാക്ഷി ഇല്ലായ്മയുമാണെന്നും ഇങ്ങനെ പ്രത്യക്ഷത്തിൽ തെളിയുന്ന അസംബന്ധങ്ങൾ എഴുതി പത്രികവായനക്കാരെ കബളിപ്പിക്കുന്ന സമ്പ്രദായം പത്രികാധിപക്കു സഹജമാണെന്നും മറ്റും ഇപ്രകാരമുള്ള രീതിയിൽ താരകയുടെ ലജ്ജയില്ലാത്ത ചില പ്രയോഗങ്ങൾ കാണുമ്പോഴുണ്ടാവുന്ന അരിശംനിമിത്തമാണെ ചിലതെല്ലാം വേണ്ടപോലെ താങ്കൾ അടിച്ചുമൂളിച്ചുകൊടുക്കുന്നതെന്നും എനിക്കറിയാമെങ്കിലും അതുകളെല്ലാം അനുഭവത്തിൽ താരകാധിപക്കു അഭിമാനഹേതുകമായിട്ടാണു ഭവിക്കുന്നതെന്നു ഇതേവരെ താങ്കൾ അറിയാതെയിരിക്കുന്നതിലാണു എനിക്കു താങ്കളോടു വഴക്കു. ഒരിക്കൽ ഇംഗ്ലണ്ടിൽ ആരോ ഒരുപുസ്തകം അച്ചടിപ്പിച്ചു ഗ്ലാസ്റ്റന്റെ പേൎക്കു അഭിപ്രായത്തിനായിട്ടു അയച്ചുകൊടുത്തു. ആ മഹാൻ അതുവായിച്ചശേഷം ഇത്ര അസംബന്ധമായ ഒരു കൃതി ഇതേവരെ വായിച്ചിട്ടില്ലെന്നൊ മറ്റൊ ചിത്തയായ ഒരു അഭിപ്രായം എഴുതി ഒരു പത്രത്തിൽ പ്രസിദ്ധപ്പെടുത്തി, ഗ്ലാസ്റ്റൻ അസംബന്ധം എന്നു അഭിപ്രായപ്പെട്ട ആ പുസ്തകത്തിലെ അസംബന്ധം എന്താണെന്നറിയണമെന്നുള്ള തിരക്കു അവിടുത്തെ ജനസാമാന്യത്തിനിടയിൽ കടന്നുകൂടിയാറെ ആ പുസ്തകത്തിന്റെ പ്രതികൾ മുഴുവൻ മൂന്നു ദിവസംകൊണ്ടു ചിലവായിപ്പോയി എന്നു ഒരു കഥ ഞാൻ കേട്ടിട്ടുണ്ടു. ഇതുപോലെ ഒരുശുക്രദശ ഈയിടെ താരകയ്ക്കും ഉണ്ടായിട്ടുണ്ടെന്നു ഞാൻവിചാരിക്കുന്നു. താരകയുടെ പിച്ചുപാച്ചിലിനെക്കുറിച്ചു ഇടവകപ്പത്രിക വല്ലതും അഭിപ്രായം പറയുമ്പോൾ താരകയുടെ അസംബന്ധം എന്താണെന്നറിവാൻ കാര്യവിവരമുള്ളവരിൽ ഒരു ആഗ്രഹം കടന്നുകൂടുകയും അതിനായി ചിലർ താരക വരുത്തി വായിക്കുകയും അതു ഒരു ജന്മസാഫല്യമായി താരകാധിപർ കരുതി കാര്യം മനസ്സിലാവാതെ തെളിയുകയും ചെയ്യുന്നു. എങ്ങനെ എങ്കിലും മാനിയെലും ഒരു പത്രാധിപരാണെന്നു നാലു പേരെ അറിയിക്കണമെന്നൊ താരകാധിപക്കു ആഗ്രഹമുള്ളു. അതിനു ഇടവകപ്പത്രികയുമായി കൊമ്പുവച്ചുംകൊണ്ടു നവീകരണത്തലവനെ ദൂഷിച്ചാലെ സാധിക്കു എന്നു നിശ്ചയിച്ചുകൊണ്ടു ആ ചെറുപ്പക്കാരൻ ചെയ്യുന്ന ഒരുപണിയാണെ ഇതെന്നു എനിക്കു മനസ്സിലായിട്ടും എന്നെപ്പോലെ കണ്ണു രണ്ടുള്ള താങ്കൾക്കു മനസ്സിലാവാതെ വന്നതു എന്തു കഥയാണെന്നു വിചാരിച്ചാണു താങ്കളെക്കാൾ മിടുക്കൻ ഞാന,ല്ലെ പത്രാധിപരെ തുടങ്ങിയപ്പോഴേ "പാത്രിയർക്കീസുതന്നെയാവട്ടെ എന്നവർ വച്ചതും. ഈ വിഷയമായാലെ ഇവിടെ ദുഷിവെക്കുകയും നവീകരണത്തലവനെ ദ്രോഹ ഉന്തിക്കുകയും ചെയ്യുമ്പോ

ള്ള എന്നു ആ വിദ്വാനറിയാം. കാൎയ്യം മനസ്സിലാവാതെയല്ലാ കയിമൾ കരിക്കു കുടിച്ചതു. പാത്രിയക്കീസു ഒരു അറബികാരനാകകൊണ്ടു താൻ തുലുക്കനാണെന്നു നിശ്ചയിക്കുന്നതിൽ അബദ്ധമില്ലന്നും തുലുക്കന്മാരെ പോലെ പാത്രിയക്കീസിനു താടിയുള്ളതുതന്നെ ഈ ഊഹത്തെ തെളിയിക്കുന്നതിനുള്ള വലമായ ലക്ഷ്യമാണെന്നും ഈ സംഗതിയെ സംബന്ധിച്ചു ഇന്നോളം പത്രികാധിപർ എതൃകാതെയിരിക്കുന്നതും വിചാരിച്ചാൽ പാത്രിയക്കീസു വേഷധാരിയാണെന്നുള്ളതു അവർ തക്കിതമായ കാൎയ്യമാകുന്നു എന്നിങ്ങനെയുള്ള സമ്പ്രദായത്തിൽ ചില ന്യായങ്ങളും യുക്തികളും നവീകരണക്കാരെ കബളിപ്പിക്കാൻവേണ്ടി താരക പറയുമ്പോൾ അതു പെസ്സിത്വം, അസംബന്ധം ഭ്രസ്സാമത്ര്യം എന്നിങ്ങനെ താങ്കൾ താരകയെക്കുറിച്ചു പറയുന്നതു തന്നെയും താരകയുടെ അവസരയുക്തമുള്ള മാൎഗ്ഗങ്ങളാണെന്നു താരകാധിപർ അനുഭവിച്ചു അറിഞ്ഞിട്ടുള്ളതുകൊണ്ടാണ പിന്നെയും പിന്നെയും താങ്കളെക്കൊണ്ടു വല്ലതുമൊക്കെ പറയിപ്പിക്കാൻ അയാൾ ശ്രമിക്കുന്നതു. ഒരുതേങ്ങിൽ കായിക്കുന്നതു മാങ്ങായാണെന്നു താരക കൂസൽകൂടാതെ ധൈൎയ്യമായി പറയുമ്പോൾ തെങ്ങിൽ മാങ്ങയല്ലാ തേങ്ങയാണ കായിക്കാർ പതിവു എന്നുള്ള സത്യത്തെ തെളിയിപ്പാൻ താങ്കൾ തെങ്ങിന്റെ ചരിത്രത്തെയും അതിന്റെ കായെക്കുറിച്ചു മഹാന്മാർ പറഞ്ഞിട്ടുള്ള അഭിപ്രായത്തെയും എടുത്തുകാണിക്കുവാൻ ശ്രമിക്കുന്നു. മേലിൽ താരകയുമായിട്ടുള്ള വാദപ്രതിവാദങ്ങളിൽ ഇങ്ങനെയുള്ള തെളിവുകൾ ആവശ്യമില്ലെന്നും മുറിപ്പത്തൽ പ്രയോഗമാണ് വേണ്ടതെന്നും ഞാൻ ആലോചന പറയുന്നതിനെ താങ്കൾ തിരസ്കരിക്കുകയില്ലെന്നു വിശ്വസിക്കുന്നു.

---

## നവീകരണ കൈവെപ്പിന്റെ സാധുത്വം.

നവീകരണമേലദ്ധ്യക്ഷന്മാരുടെ സ്ഥാനസാധുത്വം സ്ഥാപിക്കാനെന്നുള്ള ഭാവത്തിൽ താരക ആരംഭിച്ചിരിക്കുന്ന പ്രസംഗങ്ങളിൽ അതുസംബന്ധമായ ന്യായങ്ങളെ പറയാതെ തട്ടാമുട്ടി പറഞ്ഞു വായനക്കാരെ ഭോഷൻകളിപ്പിക്കുന്നതിനു ശ്രമിച്ചുവരുന്നു. നവീകരണക്കാൎക്കു സാധുവായ സ്ഥാനമില്ലെന്നു സുറിയാനിസഭ വിധിച്ചിരിക്കുന്നതുപോലെ ലോകത്തിലുള്ള എല്ലാസഭകളും ഐകകണ്ഠ്യേന സമ്മതിക്കുന്ന കാൎയ്യമാണ. ഒരു കേസിൽ വാദം കേൾക്കുന്ന ജഡ്ജിമാർ വാദിക്കൊ പ്രതിക്കൊ അനുകൂലമായി വിധി കൊടുക്കുമ്പോൾ എല്ലാ ജഡ്ജിമാരും ഏക ന്യായത്തെതന്നെ ആസ്പദമാക്കിയല്ല വിധികാറുള്ളതു. ഒരു കേസിൽ പല ന്യായങ്ങളൊ പല സംഭവങ്ങളൊ കാരണങ്ങളൊ ഉണ്ടായിരിക്കും. ഒരു ജഡ്ജി അതിൽ ഒന്നിനു പ്രാബല്യം കല്പിക്കും. മറെറാരു ജഡ്ജി വേറൊരു സംഗതിക്കു പ്രാബല്യം കല്പിക്കും. ഇങ്ങനെ ഏതു ന്യായമെടുത്താലും അവസാനത്തെ അനുമാനം അന്യായപ്രകാരം വിധിച്ചിരിക്കുന്നുഎന്നൊ അന്യായം തള്ളിഎന്നൊ ആയിരിക്കും. ഒരുദൃഷ്ടാന്തം പറയാം. സിംഹനാരികേസിൽ കാലഹരണമുണ്ടെന്നു ഒരു തൎക്കമുണ്ടായിരുന്നു. കാലഹരണമില്ലെന്നു ജില്ലാജഡ്ജിയും ഹൈക്കൊട്ടു ജഡ്ജിമാരും റോയൽകോൎട്ടുകാരുംതീരുമാനിച്ചു. ജില്ലാജഡ്ജി അതിലേക്കു പറഞ്ഞന്യായം ഒന്നു. ഹൈക്കൊൎട്ടു

കാർപറഞ്ഞതു വേറൊന്നു. റോയൽകോൎട്ടുകാർപറഞ്ഞതു മൂന്നാമതൊന്നു. അവിടെയും ജസ്റ്റിസ ഓംസ്‌ബി കാലഹരണമില്ലന്നു സ്ഥാപിക്കാൻ കൊണ്ടുവന്ന ന്യായം മറെറാന്നു. ഓരോരുത്തർ ഓരൊ പ്രത്യേക അടിസ്ഥാനത്തേൽ സ്ഥാപിച്ചു യുക്തിയുക്തമായി കാലഹരണമില്ലന്നുസ്ഥാപിച്ചു. അങ്ങനെയുള്ള ഒരുവിധിയെ നിരൂപണം ചെയ്യുമ്പോൾ ഈ ജഡ്ജിമാർ പ്രത്യേകം പ്രത്യേകം അടിസ്ഥാനങ്ങളിന്മെൽ പണിതിരിക്കകൊണ്ടു അവർ തമ്മിൽ ഭിന്നാഭിപ്രായമുണ്ടെന്നും അതിനാൽ ഒന്നിനും സമാധാനം പറയേണ്ട ആവശ്യമില്ലന്നും പറഞ്ഞു ഒഴിഞ്ഞാൽ കാലഹരണം സ്ഥാപിക്കാൻ കഴികയില്ലന്നു സ്പഷ്ടമാകുന്നു.

നവീകരണക്കാരുടെ സ്ഥാനത്തിന്റെ അസാധുത്വത്തെക്കുറിച്ചു വിധികൎത്താക്കന്മാർ പറഞ്ഞിട്ടുള്ള അഭിപ്രായവും ഇപ്രകാരമാണ. മാത്യൂസ അത്താനാസ്യോസു സ്ഥാനമേല്ക്കുന്നതിനു മുമ്പു അദ്ദേഹം ഒരു മെത്രാന്റെ മുടക്കിൽ ഇരുന്നു എന്നുള്ളതു ഒരുസംഭവമാകുന്നു. അദ്ദേഹം വഞ്ചനയാൽ സ്ഥാനംപ്രാപിച്ചു എന്നുള്ളതു വേറൊരു സംഭവമാകുന്നു. അദ്ദേഹത്തെ പാത്രിയൎക്കീസു മുടക്കിയെന്നുള്ളതു മറെറാരു സംഭവമാകുന്നു. സ്ഥാനമേല്ക്കുന്നതിനു മുമ്പുള്ള മുടക്കു സ്ഥാനത്തെ അസാധുവാക്കുമെന്നുള്ളതിനും വഞ്ചനയാൽ സ്ഥാനം പ്രാപിച്ചാൽ അസാധുവാകുമെന്നുള്ളതിനും അധികാരമുള്ള ആളാൽ സ്ഥാനം അസാധുവാക്കിയാൽ ആകുമെന്നുള്ളതിനും ആധാരങ്ങൾ ഉള്ളതിനാൽ ഒരുവിധികൎത്താവു ഒന്നാമത്തെ പായന്റിനും വേറൊരുവിധികൎത്താവു രണ്ടാമത്തെ പായന്റിനും മറെറാരാൾ മൂന്നാമത്തെ പായന്റിനും ശക്തി കൊടുത്തു അഭിപ്രായം പുറപ്പെടുവിച്ചിട്ടുണ്ടു: അവർ തമ്മിൽ അഭിപ്രായയോജിപ്പില്ലന്നുവെച്ചു സ്ഥാനം സാധുവാകുമെന്നു വിചാരിക്കുന്നപക്ഷം അതു കാലഹരണത്തെക്കുറിച്ചു പലന്യായാധിപന്മാർ ഐകമത്യമില്ലാത്ത അഭിപ്രായങ്ങൾ പുറപ്പെടുവിച്ചതുകൊണ്ടു കാലഹരണമുണ്ടെന്നു അനുമാനിക്കുന്നതു പോലെയിരിക്കുന്നു. ഈഭാഗം ആലോചിക്കുമ്പോൾ തട്ടാമുട്ടിപറഞ്ഞു തൎക്കവിഷയത്തിൽ പ്രവേശിക്കാതെ നവീകരണ സ്ഥാനസാധുത്വം സ്ഥാപിക്കാമെന്നു വിചാരിക്കുന്ന താരകാധിപരുടെ കൌശലം വെളിക്കു പറയത്തക്കതല്ല.

ഇടവകപ്പത്രിക പലതും സമ്മതിച്ചതായി താരകപറയുന്നു. സമ്മതമൊന്നും പത്രികയിലെ ഉപന്യാസത്തിൽ എങ്ങും കാണുന്നതല്ല. പത്രികയിൽ സമ്മതമില്ലാത്തതുകൊണ്ടു അതു നേരെപറയാൻ തരമില്ലന്നു കണ്ടു ആ സമ്മതത്തെ "തോന്നുന്നു" എന്നുള്ള പദംകൊണ്ടു താരക വിശേഷിപ്പിച്ചിരിക്കുന്നു. അപ്പോൾ സമ്മതം പത്രികയിൽ ഉള്ളതല്ല താരകയുടെ ഊഹലോകത്തിൽ മാത്രം ഉള്ളതാണെന്നു താരക സമ്മതിക്കുന്നതായിവരുന്നു. താരകയുടെ ഊഹങ്ങളൊന്നും ഇങ്ങോട്ടു കൊണ്ടുവരണ്ടാ. പത്രികയിൽ സമ്മതിച്ചിട്ടില്ലാത്തതു സമ്മതിച്ചു എന്നു താരക ഊഹിച്ചതുകൊണ്ടു അതു പത്രികയെ ബന്ധിക്കുന്നതുമല്ല. ഒരു പത്രാധിപരുടെ നിലയിൽ നവീകരണസ്ഥാനത്തെ പത്രിക നിരൂപണം ചെയ്തു. പത്രികയുടെ അനുമാനങ്ങളൊ അവയ്ക്കു അടിസ്ഥാനമായി പറഞ്ഞ ചരിത്രസംഭവങ്ങളൊ യുക്തികളൊ അബദ്ധങ്ങളാണെന്നു താരകയ്ക്കു തോന്നുന്നപക്ഷം ആക്ഷേപിക്കാൻ താരകയ്ക്കു ധാരാളം അവകാശമുണ്ടു. സ്ഥാനന്യൂനതയ്ക്കു പല മഹാന്മാരും പറഞ്ഞിരിക്കുന്ന പല കാരണങ്ങളിൽ ഒന്നും അടിസ്ഥാനമില്ലാത്തവയാണെന്നൊ അബദ്ധമാണെന്നൊ ഞങ്ങൾക്കു തോന്നിയിട്ടില്ല. എല്ലാം അംഗീകാൎയ്യങ്ങളാണെന്നും എല്ലാററിനും തൃപ്തികരമായ സമാധാനം പറയാതിരിക്കുന്ന കാലത്തോളം സ്ഥാനം അസാധുവായി വിചാരിക്കപ്പെടണമെന്നുമാണ ഞങ്ങളുടെ അഭിപ്രായം. അല്ലാതെ താരകയ്ക്കുതോന്നുന്നതുപോലെ അംഗ്ലിയാ ബിഷൊപ്പന്മാരുടെ അഭിപ്രായം അബദ്ധമാണെന്നു ഞങ്ങൾ സമ്മതിക്കയൊ ഊഹിക്കയൊപോലും ചെയ്തിട്ടില്ല. അതിനാൽ നവീകരണസ്ഥാനം അസാധുവാക്കുവാൻ പല വിധികൎത്താക്കൾ പല ന്യായങ്ങളും പല അടിസ്ഥാനങ്ങളും കൊണ്ടുവന്നിരിക്കുന്നതെല്ലാം ഒന്നുപോലെ ഖണ്ഡിച്ചു സ്ഥാനസാധുത്വം സ്ഥാപിക്കേണ്ടതു താരകയുടെ ചുമതലയാണ. ധൈൎയ്യമുണ്ടെങ്കിൽ അങ്ങനെചെയ്യട്ടെ. അതിനു പകരം പത്രിക അതു സമ്മതിക്കുന്നു, അല്ലെങ്കിൽ ഇതു സമ്മതിക്കുന്നു, "തോന്നുന്നു", അംഗ്ലിയാബിഷൊപ്പന്മാരെ പാപ്പാമാരായി ഞങ്ങൾ സമ്മതിക്കുന്നില്ല; എന്നിങ്ങനെ ഓരോന്നുപറഞ്ഞു കഴിച്ചുകൂട്ടി ഇരിട്ടുകൊണ്ടു ഈ ഓട്ട അടയ്ക്കാൻ

ശ്രമിച്ചാൽ മതിയാകയില്ല. ആരെയും തെററില്ലാത്തവരായി താരക വിചാരിക്കു ന്നമെന്ന ഞങ്ങൾക്കു ആഗ്രഹമില്ല. ഞങ്ങളും മാർ ദീവന്നാസ്യോസ മെത്രാപ്പോലിത്താ തിരുമനസ്സുകൊണ്ടും അംഗ്ലിയാംബിഷോപ്പന്മാരും താരകയും തെററാവുന്നവരാണ. താരക മാത്രം തെററില്ലാത്ത മാർപാപ്പായാണന്നും മററുള്ളവർ തെററിപ്പൊയി എന്നും തെളിയിച്ചുതരണമെന്നൊ ഞങ്ങൾ ആവശ്യപ്പെടുന്നുള്ളു. നവീകരണ സ്ഥാനത്തെക്കുറിച്ചു ഇതെവരെ പലരിൽനിന്നും പുറപ്പെട്ടിട്ടുള്ള ആക്ഷേപങ്ങൾ താഴെ പറയുന്നവയാണ.

൧. വഞ്ചന, അസത്യം ഇവ പ്രയോഗിച്ചു മേല്പട്ടസ്ഥാനം സമ്പാദിച്ചാൽ അതു ആരംഭത്തിലെ അസാധുവാണ.

൨. ഒരു മെത്രാൻെറ മുടക്കിൽ ഇരിക്കുമ്പോൾ അതു വെളിപ്പെടുത്താതെ സ്ഥാനം വാങ്ങിച്ചാൽ അസാധുവാണ.

൩. അധികാരമില്ലാത്ത ഒരാൾ സ്ഥാനം കൊടുത്താൽ അതു അസാധുവാണ. (അന്ത്യോഖ്യ പാത്രിയർക്കീസിനു മലങ്കരമേൽ അധികാരമില്ലന്നാണല്ലൊ നവീകരണക്കാർ പറയുന്നതു. അപ്പോൾ മലങ്കര ഇടവകയ്ക്കായി പാത്രിയർക്കീസ സ്ഥാനം കൊടുത്താൽ അതു അസാധുവായിരിക്കണം)

൪. സ്ഥാനം കൊടുത്തയാൾ മുടക്കി ശപിച്ചാൽ അസാധുവാകും.

ഇതിൽ ൧. മുതൽ ൩. വരെയുള്ള പായിൻറുകൾ അംഗ്ലിയാബിഷൊപ്പന്മാരിൽനിന്ന പുറപ്പെട്ടവയാണ. പത്രാധിപരുടെ നിലയിൽ ഈ നാലും ഞങ്ങൾ കാൎയ്യമായി വിചാരിക്കുന്നു. ഈ നാലുമൊ അവയിൽ ഏതെങ്കിലുമൊ മാത്യൂസ അത്താനാസ്യോസിൻെറ മേൽ സ്ഥാപിക്കാമെങ്കിൽ നവീകരണ സ്ഥാനം അസാധുവാകുമെന്നാണ തൎക്കം. ഈ നാലിൽ ഒന്നും സ്ഥാനത്തെ അസാധുവാക്കുന്നവയല്ലന്നൊ അല്ലെങ്കിൽ അവയൊന്നും നവീകരണസ്ഥാനത്തോടു സംബന്ധമില്ലന്നൊ താരകയ്ക്കു വാദമുണ്ടെങ്കിൽ പറയട്ടെ. ഞങ്ങളുടെ അറിവിൽപെട്ടടത്തോളം ഞങ്ങളും വാദിക്കാം. കാൎയ്യഭാഗത്തിൽ പ്രവേശിക്കാതെ തട്ടാമുട്ടി പറയുന്നതിനു പത്രസ്ഥലം മിനക്കെടുത്താൻ ഞങ്ങൾ തയാറല്ല.

കാൎയ്യംവിട്ടാണെങ്കിലും മലങ്കര ഇടവക പഞ്ചാംഗത്തെ സംബന്ധിച്ചു താരക പറയുന്ന സംഗതിക്കു ഒരു വാക്കെങ്കിലും പറഞ്ഞില്ലെങ്കിൽ വായനക്കാർ തെററിധരിച്ചേക്കുമെന്ന ശങ്കിച്ചു അല്പം അതിനെപ്പററിയും പറയട്ടെ. പഞ്ചാംഗത്തിൽ പറയുന്നപേരുകാർ എല്ലാം മേലദ്ധ്യക്ഷന്മാരാണന്നും സാധുവായ കൈവെപ്പുള്ള മെത്രാന്മാരാണന്ന ഞങ്ങൾ സമ്മതിക്കുന്നില്ലന്നും പറഞ്ഞതു താരകയ്ക്കു മനസ്സിലാകുന്നില്ലപോലും. അദ്ധ്യക്ഷൻ എന്നും മെത്രാൻഎന്നുമുള്ള വാക്കുകളുടെ അൎത്ഥം താരകയ്ക്കു മനസ്സിലായില്ലത്രെ. അദ്ധ്യക്ഷൻ എന്ന പറഞ്ഞാൽ അദ്ധ്യക്ഷത വഹിക്കുന്ന ആൾ അല്ലെങ്കിൽ അധികാരം നടത്തുന്ന ആൾ എന്നാണൎത്ഥം. മെത്രാൻ എന്നുപറഞ്ഞാൽ മെത്രാൻെറ സ്ഥാനം ഉള്ള ആൾ എന്നും അൎത്ഥം ഉണ്ടു. പഞ്ചാംഗത്തിൽ പറഞ്ഞ പേരുകാരെല്ലാം അദ്ധ്യക്ഷത വഹിച്ചവരാകുന്നു. എല്ലാവരും ശരിയായ മേല്പട്ടസ്ഥാനം ഉള്ളവരല്ലാഞ്ഞു എന്നാണ ഞങ്ങൾ പറഞ്ഞതിൻെറ ചുരുക്കം. ഇപ്പോഴും മനസ്സിലായില്ലെങ്കിൽ ഒന്നുകൂടെ തെളിയിക്കാം. ബിഷൊപ്പ ഗിൽ അവർകൾ ഈയിടെ ശീമയ്ക്കു പോകുന്നു. തൻെറ അദ്ധ്യക്ഷജോലി വഹിക്കാൻ പാൽമർ സായ്പിനെ നിയമിച്ചിരിക്കുന്നു. ഒരു പഞ്ചാംഗത്തിൽ അംഗ്ലിയാസഭയുടെ അദ്ധ്യക്ഷത വഹിച്ചവരുടെ കൂട്ടത്തിൽ പാൽമർ സായ്പിൻെറ പേർ വരാവുന്നതാണ. അതുകൊണ്ടു പാൽമർ സായ്പു കൈവെപ്പുള്ള ഒരു ബിഷോപ്പായിരുന്നു എന്ന വരും തലമുറയിൽ താരകാധിപരുടെ പിൻഗാമി അനുമാനിച്ചാൽ അതിനു എത്ര വിലയുണ്ടു. ഇംഗ്ലാണ്ടു ചരിത്രത്തിൽ ഒരിക്കൽ രാജാവിനെ കലചെയ്യിച്ചു ക്രോംവൽ രാജ്യംഭരിച്ചു. ഇംഗ്ലാണ്ടു ഭരിച്ചവരുടെ കൂട്ടത്തിൽ ക്രോംവലിൻെറ പേരും ഉണ്ടു. അയാൾ രാജാവായിരുന്നു എന്ന ഒരിക്കൽ പറഞ്ഞാൽ അതു ശോഭിക്കുമൊ. ഇടവക പഞ്ചാംഗത്തിൽ അക്കദയാക്കൊന്മാരുടെ പേർ പറഞ്ഞിട്ടുണ്ടു. ഇവരും സ്ഥാനസാധുത്വമുള്ള മെത്രാന്മാരാണന്ന അനുമാനിക്കാമെങ്കിൽ താരകയുടെ യുക്തിയിൽ മാത്രമെ ആ അൎത്ഥം വരത്തൊള്ളു. അതിനാൽ "മേലദ്ധ്യക്ഷൻ" എന്ന പ

ദംകൊണ്ടു കൈവെപ്പിന്റെ സാധുത്വമൊ സാധുത്വം നിലനിന്നകാലമൊ നിൎണ്ണയിക്കുന്ന ഭോഷന്മാർ വേറെ ഏറെയാരും ഉണ്ടാകയില്ലന്നു ഞങ്ങൾ പറഞ്ഞതിനെ ഖണ്ഡിപ്പാൻ താരകയുടെ ഉപന്യാസം ഒട്ടും സഹായിക്കുന്നില്ല.

തൎക്കവിഷയം മേൽപ്പറഞ്ഞിട്ടുണ്ടു. അതിനു താരകക്കു മനസ്സുണ്ടെങ്കിൽ സമാധാനം പറയട്ടെ.

---

## റോമ്മാസഭയുടെ ചില മൎയ്യാദകൾ.
## അഥവാ അപമൎയ്യാദകൾ.

യാക്കോബായക്കാർ എന്നനാമധേയം കേൾക്കുമ്പോൾ അറപ്പു തോന്നുകയും ഓക്കാനം വരികയും ചെയ്യുന്ന റോമ്മാസഭ യാക്കോബായക്കാരുടെ ഉഛിഷ്ടങ്ങളേയും അവശിഷ്ടങ്ങളേയും എത്രമാത്രം ആഗ്രഹിച്ചാണു് ഇരിക്കുന്നതെന്നു അവരുടെ ചില മൎയ്യാദകൾ അഥവാ അപമൎയ്യാദകൾ തന്നെ സാക്ഷിക്കുന്നു. പട്ടക്കാൎക്കു പുനർവിവാഹം അനുവദിച്ചിട്ടില്ലാത്ത യാക്കോബായസഭയിൽനിന്നു പുനർവിവാഹകാരണത്താൽ തള്ളപ്പെട്ട ഒരു പട്ടക്കാരനെ, പട്ടക്കാൎക്കു ഒരിക്കൽപോലും വിവാഹം അനുവദിച്ചിട്ടില്ലാത്ത റോമ്മാസഭ സ്വീകരിച്ചു്, ഭൂലോകം ഒട്ടുക്കു അവരുടെ കീഴുള്ള ഏതു പള്ളിയിൽ ചെന്നാലും ശു: കുൎബ്ബാന അൎപ്പിക്കുവാൻ തക്കവണ്ണം ഒരു വലിയ വികാരിസ്ഥാനം കൊടുത്തതു് എന്തൊരു മൎയ്യാദയും അഥവാ അപമൎയ്യാദയും ആണു്. ഒന്നിലധികം വിവാഹംനിമിത്തം യാക്കോബായ ദൈവാലയങ്ങളിലെ വിശുദ്ധ സ്ഥലത്തു് പ്രവേശിപ്പാൻപോലും പാടില്ലാത്ത ഒരു പട്ടക്കാരനു റോമ്മാസഭയിലെ ഏതു പള്ളിയിലേയും ശു: സ്ഥലത്തു പ്രവേശിച്ചു ശു: കുൎബ്ബാന അൎപ്പിക്കുവാനും മറ്റും അധികാരം കൊടുത്തതു മൎയ്യാദയൊ അഥവാ അപമൎയ്യാദയൊ എന്നു യോഗ്യന്മാർ വിധിക്കയും ടി. പട്ടക്കാരനെ മുന്നമെ സ്വീകരിപ്പാനും പിന്നീടു തള്ളിക്കളവാനും ഉണ്ടായ കാനോനായും ബുള്ളായും റോമ്മാസഭ ഒന്നു കേൾപ്പിക്കയും ചെയ്യട്ടെ.

ഭൎത്താവിനു ഭാൎയ്യയെയൊ ഭാൎയ്യക്കു ഭൎത്താവിനെയൊ ഉപേക്ഷിച്ചു വീണ്ടും വിവാഹം നടത്തുവാൻ വല്ലവൎക്കും ആവശ്യമുണ്ടെങ്കിൽ ഇതാ ഒരുതരം വന്നിരിക്കുന്നു. ഇങ്ങനെ ആവശ്യമുള്ളവർ റോമ്മാസഭവിട്ടു അന്യസമുദായക്കാരായിരുന്നാൽ ഏററം ഉത്തമം. റോമ്മാസഭയിലേക്കു ഒന്നു വഴങ്ങിയാൽ മാത്രം മതി. ശുദ്ധമാന വെന്തിങ്ങാ ധരിച്ചതിൽ രണ്ടു സാക്ഷികളോടു കൂടെ എത്തിയാൽ സത്യം പറഞ്ഞാലും അസത്യം പറഞ്ഞാലും കാൎയ്യം എങ്ങനെയും സാധിക്കാം. കൊന്തയും വെന്തിങ്ങായും കൂടെ ഒന്നു ധരിക്കണം. കാൎയ്യം കഴിയുമ്പോൾ അതായതു് കെട്ടു മുറുകുമ്പോൾ ഊരി ദൂരെകളയാം. മൂന്നഞായറാഴ്ച വിളിച്ചു ചൊല്ലേണ്ട. വിളിച്ചുചൊല്ലു് മൂന്നും വികാരി അച്ചൻ ഈ വക ഉഛിഷ്ടങ്ങളിലുള്ള സന്തുഷ്ടി നിമിത്തം നിന്നനിലയിൽ കല്പനപ്പടി വിഴുങ്ങിക്കളയും. അല്ലാഞ്ഞാൽ ഈ വ

ക മൎയ്യാദകൾ അഥവാ അപമൎയ്യാദകൾ ചെയ്യാൻ സാധിക്കയില്ലല്ലോ. റോമ്മായിലോട്ടു വഴക്കിനു എന്നു കേട്ടാൽ മെത്രാച്ചനും സന്തുഷ്ടിപ്പെട്ടു അനുവദിക്കയും ബ്യുല്പാതരികയും ചെയ്യും. പിന്നെ സാക്ഷിക്കാർ ഒരു കാൎയ്യം കൂടെ ചെയ്യേണ്ടിവന്നേക്കും. മറെറാന്നുമല്ല, സാഗതിയുടെ സത്യം സത്യം വെളിക്കു വരുമ്പോൾ കുരിശു പിടിച്ചൊരു കുൎബ്ബാന കാണണം. രണ്ടുപേരും ചെയ്യണമെന്നില്ല. ഒരാളായാലും മതി. അല്ല ഞാൻ ഈ പറയുന്നതൊക്കെ ഒരുവക നേരമ്പോക്കെന്നോ സാർ വിചാരിക്കുന്നതു്.

ഈയിട ഇതാ ഒരു കൃതി നടന്നിരിക്കുന്നു. മറെറങ്ങുമല്ല, ചങ്ങനാശേരി മിസ്സത്തിൽ ഉൾപ്പെട്ട ഒരു പള്ളിയിൽ വെച്ചാണ്. യാക്കോബായസമുദായത്തിൽ ഉൾപ്പെട്ട ഒരു പുരുഷനു പുനൎവിവാഹത്തിനു തക്ക പെണ്ണിനെ കിട്ടാതെ കാമപീഡിതനായി അലഞ്ഞുനടക്കയിൽ മനസ്സിനു ഇണങ്ങികണ്ടു കിട്ടിയ സ്ത്രീ അതെസമുദായത്തിൽ തന്നെ ജീവിച്ചിരിക്കുന്ന ഒരാളിന്റെ ഭാൎയ്യയാണ്. എന്നാലും തരക്കേടില്ല എന്നു വിചാരിച്ചു ഒരു വിധത്തിൽ ആ സ്ത്രീയെയും കൈക്കലാക്കികൊണ്ടു ഗമിച്ച് അതെസമുദായത്തിലെ ഒന്നു രണ്ടു പട്ടക്കാരുടെ അടുക്കൽ എത്തി വിവരം പറഞ്ഞതിൽ ഓടിച്ചു പടികടത്തി എന്നു പറഞ്ഞാൽ മതിയല്ലൊ. ആകയാൽ കാമാഗ്നി കത്തിജ്വലിച്ചു കാമപരവശനായി വിഷാദിച്ചു നടക്കയിൽ യാക്കോബായസഭയിൽ ചിലവാകാത്തതു ഞങ്ങളുടെ (റോമ്മാ) സഭയിൽ ചിലവാകും എന്നുപറഞ്ഞു ശുദ്ധമാനവെന്തിങ്ങാ ധരിച്ചതിൽ ഒന്നു രണ്ടു ആളുകൾ ടി. യാനെയും മററും കൂട്ടിച്ചുകൊണ്ടു അവരുടെ വികാരിഅച്ചന്റെ അടുക്കൽ ചെന്നു കാൎയ്യവും ഒരുതരത്തിൽ സാധിച്ചുകൊടുത്തു എന്നുപറഞ്ഞാൽ കഴിഞ്ഞല്ലൊ. മൂന്നു ഞായറാഴ്ച മൂന്നു വിളിച്ചുചൊല്ലണമെന്നു ചട്ടം ഉള്ളവർ വരു മണിക്കൂർകൊണ്ടു അതു നിവൃത്തിച്ചു. ഏട്ടിൽ അപ്പടി പയററിൽ ഇപ്പടി എന്നു പാണ്ടികാരൻ പറഞ്ഞതുപോലെ ആയിരിക്കും ആ കഥ. കല്പനപ്പടി ഒന്നും രണ്ടും മൂന്നും അറിയിപ്പുകൾ തികച്ചാലും ഇതെന്തൊരു മൎയ്യാദയാണ്. ഇതിൽ സംബന്ധിച്ച ആളുകൾ സത്യം വെളിപ്പെടുത്തിയാണ് കാൎയ്യം സാധിച്ചതു എന്നും പറയുന്നു. അങ്ങിനെ എങ്കിൽ യാതൊരു ക്രിസ്തീയസഭയുടെ നടപടിയ്ക്കും ചേരാത്തതായി ഇതിൻപ്രകാരം എന്തൊരു മൎയ്യാദ അഥവാ അപമൎയ്യാദയാണ് റോമ്മാസഭയിൽ നടക്കുവാനുള്ളതു. അതല്ല അവർ വെളിപ്പെടുത്തിയിട്ടില്ലെങ്കിൽ മെത്രാനും വികാരിയും ഈ പരസ്യം ഇതുവരയും അറിയാതെ ഇരിക്കുന്ന ഒരു രഹസ്യമല്ലല്ലൊ. അങ്ങിനെ അറിഞ്ഞിരിക്കുന്നസ്ഥിതിയ്ക്കു, ഒഴിവില്ലാത്ത ഒരു കൂദാശയെസംബന്ധിച്ചു കള്ളസാക്ഷി പറഞ്ഞു തങ്ങളെ വഞ്ചിച്ചവരോടു മൌനം ദീക്ഷിച്ച് അവരെയും തങ്ങളേയും നീതികരിക്കുന്ന ഇത് എന്തൊരു മൎയ്യാദ അഥവാ അപമൎയ്യാദയും രഹസ്യവും ആണ്.

എന്ന് ഒരു യഥാൎത്ഥവാദി.

## ഒരപേക്ഷ.

പ്രിയപ്പെട്ട പത്രാധിപരവർകൾക്കു "സലാം"

സാർ, എപ്പോഴും 'താരകാ ഗോല്യാത്തി'നോടു യുദ്ധം ചെയ്യേണ്ടിയിരിക്കുന്നതിനാൽ പത്രത്തിൽ സ്ഥലമില്ലെന്നും മറ്റും യാതൊരൊഴിവുകഴിവുകളും എനിയെങ്കിലും പറയാതെ താഴെപ്പറയുന്ന സംഗതികൾ ദയവു ചെയ്തു താങ്കളുടെ പത്രത്തിന്റെ ഒരു പുറംകടലാസിലെങ്കിലും പ്രസിദ്ധപ്പെടുത്തണമെന്നപേക്ഷിക്കുന്നു.

൧. വെള്ളത്തിൽനിന്നും ആത്മാവിൽനിന്നും ജനിച്ചില്ലെങ്കിൽ ഒരുത്തനും ദൈവരാജ്യത്തെ കാണ്മാൻ കഴികയില്ല. യോഹ. ൩: ൫. വിശ്വസിച്ചു സ്നാനപ്പെടുന്നവൻ രക്ഷിക്കപ്പെടും. മർക്കൊ: ൧൬: ൧൬. നിങ്ങൾ മാനസാന്തരപ്പെട്ടു നിങ്ങളുടെ പാപങ്ങളുടെ മോചനത്തിനായി നിങ്ങളിൽ ഓരോരുത്തൻ യേശുക്രിസ്തുവിന്റെ നാമത്തിൽ സ്നാനപ്പെടുവിൻ എന്നാൽ നിങ്ങൾക്കു പരിശുദ്ധാത്മാവാകുന്ന ദാനം ലഭിക്കും. നട: ൨: ൩൮.

൨. ജ്ഞാനസ്നാനം ഒരു വിശുദ്ധകൂദാശയൊ? ജ്ഞാനസ്നാനം രക്ഷയ്ക്കാവശ്യമൊ? ജ്ഞാനസ്നാനം ചെയ്യപ്പെട്ടിട്ടില്ലാത്ത ഒരുത്തൻ ക്രിസ്ത്യാനിയൊ? ക്രിസ്ത്യാനികൾ എല്ലാവരും ജ്ഞാനസ്നാനപ്പെടേണ്ടതൊ? ഈ കർമ്മം നടത്തുവാനുള്ള അധികാരം ആൎക്കു നല്കപ്പെട്ടിരിക്കുന്നു? അവർ ഈ വിശുദ്ധ കൂദാശ ചെയ്യപ്പെട്ടവരായിരിക്കണമൊ? മാമോദീസാവെള്ളം ശിരസ്സിൽ വീണിട്ടില്ലാത്ത ഒരുത്തൻ (ഉണൎവ്വു) പട്ടക്കാരനാണൊ? അവൻ കുപ്പായം ഇട്ടിരുന്നാൽ ഈ കർമ്മം നടത്തിക്കൂടായൊ? അഥവാ അവൻ ചെയ്യുന്ന കർമ്മം പരിശുദ്ധമാണൊ? ഉണൎവ്വു സഭയിൽ ജനിച്ച ഒരുത്തൻ മാമോദീസാ എന്ന ക്രിയ ഉള്ള ഏതെങ്കിലും ഒരു സഭയിൽ ചെന്നിരുന്നാൽ അയാൾ സ്നാനപ്പെടാതെ പട്ടക്കാരനാകണമെന്നാണൊ കാനോൻ?

൩. പട്ടക്കാരനും ഉപദേശിയും തമ്മിലുള്ള വ്യത്യാസം എന്തു? പാപങ്ങളെ മോചിപ്പാനുള്ള അധികാരം സഭയിൽ ആൎക്കു നല്കപ്പെട്ടിരിക്കുന്നു? പ്രസംഗപ്പന്തലിൽ ഉപദേശി പട്ടക്കാരനും പട്ടക്കാരൻ ഉപദേശിയും ആകുമൊ? ആകണമൊ?.

൪. അഞ്ചേരയിൽ പോയ ഒരു പട്ടക്കാരനു അന്യസ്ത്രീയിൽ ഒരു കുട്ടി ഉണ്ടായാൽ സ്നാനം ചെയ്യരുതെന്നും അയാളെയും പട്ടക്കാരനാക്കണമെന്നും പാപനിവൃത്തിക്കായി ഒരു പ്രസംഗയോഗത്തിൽവച്ചു പട്ടക്കാരനും സ്ത്രീയും പുത്രൻ കാണ്കെ പരസ്യമായ ഒരു ഗാഢാലിംഗനംകൂടെ നടത്തണമെന്നും ആണൊ പട്ടക്കാരുടെ പ്രസംഗം? ഇതു തീരെ മൃഗസ്വഭാവമല്ലെ? എന്തൊ ആൎക്കറിയാം!! ജ്ഞാനസ്നാനപ്പെട്ടിട്ടില്ലാത്ത ഒരു പട്ടക്കാരനെ പിന്നീടു മാരാമണ്ണിലൊ കല്ലിമണ്ണിലൊ കൺവെൻഷനിലൊ ഉള്ള കുളത്തിലൊ പോ

യാൽ, ശബരിമലയിലൊ പഴനയിലൊ കെട്ടുംകെട്ടി പോകുന്നപോലെയുള്ള ഫല‘‘മെങ്കിലും’’ ഉണ്ടാകുമൊ?

൭. രക്ഷിക്കപ്പെട്ടു എന്നയാൽ പിന്നിട്ടു ആ മനുഷ്യനിൽ പാപമുണ്ടൊ? അയാളിനു പിന്നിട്ടു പാപം ചെയ്വാൻ സാധിക്കുമൊ? എന്ന വിഷയത്തെപ്പററി, യദൃശ്ചയാ താഴെപറയുന്ന യാക്കോബ്യനും ജ്ഞാനസ്നാനപ്പെട്ടിട്ടില്ലാത്ത ഒരു വേഷപ്പട്ടക്കാരനും തമ്മിൽ ഒരു വാഗ്വാദം നടന്നതിൽ അന്യോന്യവിരുദ്ധങ്ങളായ പല സാഗരികളും പറഞ്ഞു വളച്ചുകെട്ടി ഉപമയും ഉദാഹരണവും വാരിവിളമ്പി ഒടുവിൽ യാക്കോബ്യന്റെ വാദത്തെ സമ്മതിച്ചിരിക്കുന്നു. അദ്ദേഹം സ്നാനപ്പെട്ടിട്ടില്ലാത്തതിനാൽ സഭയിൽനിന്നും അന്യനായിരിക്കും എന്നിരുന്നാലും നേരെ സമ്മതിക്കാഞ്ഞതു് നവീകരണ ദുരാത്മാവിന്റെ ശക്തിയുടെ ഫലമല്ലെങ്കിൽ പിന്നെയെന്തു?

൮. ഈയ്യിട ഒരാൾ പള്ളിയിൽവച്ചു ൧ തിമൊ: ൩-ാം അ: ൧ പത്രൊ: ൨ാം അ: ൧ യോഹ: ൪-ാം അ: വായിച്ചു ദുസുക്കാരെ കേൾപ്പിച്ചവകയ്ക്കു അദ്ദേഹം ഇല്ലാത്തതായ ഒരു കല്യാണവീട്ടിൽ വച്ചു അദ്ദേഹത്തിന്റെ സംബന്ധിയായ മേൽ പറയപ്പെട്ട ഒരു മാന്യനെ ‘‘നീ അല്ലെങ്കിൽ നിന്റെ അച്ഛൻ പറഞ്ഞിട്ടുണ്ടു്, അതിനു നീതന്നെ ഉത്തരവാദി’’ എന്ന ന്യായേന, ദിഗ്വാസികളായ നവീകരണക്കാരെല്ലാവരുംകൂടി അടിക്കാൻ ചെല്ലുകയും യാക്കോബ്യരുടെ മര്യാദയാൽ ലഹളകൂടാതെ പിരിയുകയും ചെയ്തു. കലഹശീലന്മാർക്കു കാരണം ആവശ്യമില്ലല്ലൊ. അവരിൽ രണ്ടു ആളുകൾ ഇപ്പോൾ അടിക്കണമെന്ന വാശിയോടെ നടക്കുന്നു. ഇവരോടു മര്യാദ പറയുന്നതു്—വെട്ടൻ പോത്തിനോടു വേദം ഓതുന്നപോലെയാണു്—ഒരു ഫലവുമില്ലാ. മേൽ പറയപ്പെട്ട യാക്കോബ്യരുടെ പുറത്തു—അമ്മാവി അപ്പന്റെയും മരുമകന്റെയും പന്ത്രണ്ടു ലെഗ്യോൻ ഉണ്ടെന്നു് ഒരു വിദ്വാൻ അഭിപ്രായം പറഞ്ഞാണു വഴക്കു തുടങ്ങിയതു. അഭിപ്രായം പറഞ്ഞവൻ ദിവസവും രാത്രി ൩. മണിക്കു കുളിക്കുന്നതും മത്സ്യമാംസാദികൾ വെടിഞ്ഞു നടക്കുന്നതും എന്തിന്? അദ്ദേഹത്തെ ഒരു ബ്രഹമണൻ ബാധിച്ചിരിക്കയാലാണു് എന്നു് ‘‘കണിയാരെ’’കൊണ്ടു അദ്ദേഹം അറിഞ്ഞു മേൽപറഞ്ഞ കർമ്മങ്ങൾ അനുഷ്ഠിക്കയാണു്. കഷ്ടം പന്ത്രണ്ടു ലെഗ്യോൻ!! ലജ്ജയില്ലായിരുന്ന പുലന്മാർ. അദ്ദേഹത്തിന്റെ പിശാചാണു പന്ത്രണ്ടു ലെഗ്യോൻ ബാധിച്ചിരിക്കുന്നതു്. മററവരിൽ ബാധിച്ചിരിക്കുന്നതു എന്താണെന്നു് വിദ്വാൻ അഭിപ്രായപ്പെട്ടിട്ടില്ലാത്തതിനാൽ അതു പന്ത്രണ്ടുലെഗ്യോൻ ദൈവദൂതന്മാരാണെന്നു നമുക്കനുമാനിക്കാം. അടിക്കു ഭാവിച്ചവർക്കു എട്ടുമുടിയും ഒരുതിരിവും വളവും എല്ലാം ഉള്ളവരാണു്. ചിലർക്കു അതു് കഥയില്ലാത്തതായിപ്പോയെന്നു വിചാരവുമില്ലെന്നില്ലാ.

൭. തലമുടി വളൎത്തുന്നവരെല്ലാം പിശാചിന്റെ അനുചരന്മാരാണെന്നു ഇതുവരെ നിശ്ശങ്കം പുലമ്പിക്കൊണ്ടു നടന്ന ഒരു നവീകരണ കൊച്ചുവാദ്ധ്യാർ ഇതാ തലമുടിയും വളൎത്തി, തന്റെ വിത്തം കിട്ടിയെങ്കിൽ റോമൻകത്തോലിക്കിൽ ചേരാമെന്നുള്ള വിചാരത്തിൽ നടക്കുന്നു. അദ്ദേഹം ഭക്തിയിൽപൂൎണ്ണനും എന്റെ സ്വാന്തസ്നേഹിതനും ആണു. ടിയാന്റെ നഗ്നതപായാൻ കുറെ ഉണ്ടെങ്കിലും വെളിപ്പെടുത്തുന്നതിൽ വൈമനസ്യം തോന്നുകയാൽ വിരമിക്കുന്നു.

൮. യാക്കോബ്യർ ചാത്തക്കുറുബാന നിൎത്തുന്നപോലും. അതു കണ്ടായിരിക്കാം ഏതാനുംപേർ ഈയിടെ ശക്തിപൂജസഹിതം ചാത്തം കഴിച്ചതു് (ഒരാണ്ടാണ്)

൯. ഈ സംഗതികളൊന്നും സമൎത്ഥനായ നമ്മുടെ താരകാധിപരുടെ ദൃഷ്ടിയിൽപെടുന്നതേ ഇല്ലാ. വേണമെങ്കിൽ ഇതിൽ അസ്പഷ്ടങ്ങളായ വല്ലസംഗതികളും ഉണ്ടെങ്കിൽ വിവരമായി അറിയിക്കാം. ശേഷം ധാരാളമുണ്ടു. വേണമെങ്കിലാവാം എന്നുള്ള ആശംസയോടുകൂടി ഇനിയും എഴുതുന്ന

ഒരു സുറിയാൻ ക്രിസ്ത്യൻ പൈതൽ.

---

## പ്രൊട്ടസ്റ്റാന്റു മതം.

യൂറോപ്പിൽ ൧൬-ാം നൂറ്റാണ്ടിൽ റോമ്മാസഭയോടു എതിൎത്തുണ്ടായ എല്ലാവക ക്രിസ്ത്യാനികൾക്കും പൊതുപ്പെട്ട ഒരു പേരായിട്ടാണ പ്രൊട്ടസ്റ്റാന്റു എന്ന സംജ്ഞ റോമ്മാക്കാർ ഉപയോഗപ്പെടുത്തിവരുന്നതു. ഈ പൊതുപ്പേരിൽ ഉൾപ്പെട്ടവരായും ഉപദേശാചാരങ്ങളിൽ അന്യോന്യ ചേൎച്ചയില്ലാത്തവരായും പത്തുനൂറു ശാഖകൾ യൂറോപ്പിലും അമ്മെറിക്കായിലും ഉണ്ടു. അന്യോന്യം അഭിപ്രായയോജിപ്പില്ലാത്ത ഈ നാട്ടിലെ നവീകരണക്കാർ, ബപ്റ്റിസ്റ്റർ, മുതലായ കൂട്ടർ ബോധകക്ഷികളുടെ ഉപദേശാചാരങ്ങളെ ആക്ഷേപിക്കുന്നതിൽ യോജിക്കുന്നതുപോലെ പ്രൊട്ടസ്റ്റാന്റു എന്ന പേരിൽ ഉൾപ്പെട്ട നാനാവൎഗ്ഗക്കാർ തമ്മിൽ തമ്മിൽ ഭിന്നിച്ചിരുന്നാലും റോമ്മാസഭയോടുള്ള മത്സരത്തിൽ ഇവർ തമ്മിൽ യോജിച്ചാണിരിക്കുന്നതു. അംഗ്ലിയാസഭയും പ്രൊട്ടസ്റ്റാന്റിൽ ഉൾപ്പെട്ടവരായിട്ടാണ സാധാരണ ഗണിച്ചുവരുന്നതു. ഈ നാട്ടിലെ അംഗ്ലിയാക്കാരും ഈ പേർ തങ്ങൾക്കു ചേരുന്നതായി എടുത്തുവരുന്നുണ്ടു. എന്നാൽ ഈ കാലത്തു യൂറോപ്പിലും അമേറിക്കായിലുമുള്ള അംഗ്ലിയാസഭയിൽ ചേൎന്നവൎക്കു പ്രൊട്ടസ്റ്റാന്റ എന്ന പേരിൽ അത്ര അഭിരുചിയില്ല. അംഗ്ലിയാ സഭയെക്കുറിച്ചു പ്രൊട്ടസ്റ്റാന്റു എന്നു പറവാൻ അവർ പൊതുവിൽ അനുവദിക്കുന്നില്ല. അംഗ്ലിയാസഭ, അല്ലെങ്കിൽ അംഗ്ലിയാ കാതൊലിക്കാസഭ എന്നാണ് അവർ തങ്ങളുടെ സഭയെക്കുറിച്ചു ഏറക്കുറെ പറഞ്ഞുവരുന്നതു്. അപ്പൊസ്തൊല അടിസ്ഥാനത്തിന്മേൽ ന്യായമായ മേല്പട്ടക്കാരുടെ ഭരണത്തിൽ ഇരിക്കയും വിശുദ്ധ കൂദാശവഴിയായുള്ള കൃപാമാൎഗ്ഗങ്ങളിൽ വിശ്വസിക്കയും ചെയ്യുന്ന എല്ലാസഭകളേയും കാതൊലിക്കാ എന്ന പേരിലും മേല്പട്ടസ്ഥാനത്തിലും കൂദാശകളിലും സമ്മതമില്ലാത്തവരെ പ്രൊട്ടസ്റ്റാന്റു എന്നപേരിലും സാധാരണയായി യൂറോപ്യന്മാർ ഉൾപ്പെടുത്തിവരുന്നു.

തിരുവനന്തപുരത്തു ലണ്ടൻമിഷ്യൻകാർ ഉപയോഗപ്പെടുത്തിവന്നതും ഇപ്പോൾ അവൎക്കു വേറെ പള്ളി ഉണ്ടായതുകൊണ്ടു ആവശ്യമില്ലാതെ ഇട്ടിരിക്കുന്നതുമായ പള്ളിയെ സംബന്ധിച്ചു നവീകരണക്കാരും ലണ്ടൻമിഷ്യൻകാരും തമ്മിൽ

തിരുവനന്തപുരം ജില്ലയിൽ ഒരു വ്യവഹാരം നടന്നുവരുന്നുണ്ടു. പ്രൊറ്റെസ്റ്റാൻറു സുവിശേഷക ഉപദേശം സ്വീകരിച്ചിരിക്കുന്ന എവക്കും ഈ പള്ളി ഉപയോഗിക്കാമെന്നു ആ കെട്ടിടം പണിയിച്ച ആൾ നിശ്ചയം ചെയ്തിട്ടുണ്ടുപോലും. തങ്ങൾ പ്രൊറ്റസ്റ്റൻറ സുവിശേഷകവിശ്വാസത്തിൽ ഉൾപ്പെട്ടവരാണന്നും അതിനാൽ ആ കെട്ടിടം തങ്ങൾക്കു കിട്ടണമെന്നുമാണ നവീകരണക്കാരുടെ ഇപ്പഴത്തെ തക്കം. അവർ ആ വർണ്ണനയിൽ ഉൾപ്പെട്ടവരല്ലാത്തതിനാൽ അവക്കു വിട്ടുകൊടുക്കാൻ പാടില്ലന്നു ലണ്ടൻമിഷ്യൻകാർ തക്കിക്കുന്നു. ഇത്രയും പറഞ്ഞതിൻെറ ഉദ്ദേശം എപ്പിസ്കോപ്പാഭരണവും വിശുദ്ധ ക്രുദാശകളും ഇല്ലാത്തവക്കു ഒരു പൊതുപ്പേരായി യൂറോപ്യന്മാർ മിക്കവാറും തീരുമാനിച്ചിരിക്കുന്ന പ്രൊറ്റസ്റ്റാൻറു സംജ്ഞ നവീകരണക്കാർ ഇപ്പോൾ കേറി എടുത്തിരിക്കുന്നു എന്നു കാണിപ്പാൻ മാത്രമാണ.

ലൂതർ മുതൽപേർ റോമ്മാ മൂഢതകളോടു എതൃത്തു സുവിശേഷ സത്യം വെളിപ്പെടുത്തി എന്നും സാക്ഷാൽ ക്രിസ്തൃാനിത്വത്തിൻെറ മാതൃക പ്രൊറ്റസ്റ്റാൻറാണെന്നുമാണ് ആ പേരിൽ ആശ്രയിക്കുന്നവരുടെവാദം. പ്രൊറ്റസ്റ്റാൻറ ഉപദേശം ക്രിസ്ത്യാനിത്വത്തെ വഷളാക്കുകയാണ ചെയ്യുന്നതെന്നു മറെറക്കൂട്ടരും വാദിക്കുന്നു. പ്രൊറ്റസ്റ്റാൻറു ഉപദേശങ്ങൾ നടപ്പിൽ വന്നിട്ടു ഇപ്പോൾ നാന്നൂറുവഷത്തോളമായി. ഈ കാലത്തെ അനുഭവംകൊണ്ടു അതിൻെറ ഗുണദോഷത്തെക്കുറിച്ചു ആ സംഘത്തിൽചേന്ന ഒരു വിദ്വാൻ തന്നെ ഈയിടെ പ്രസ്താവിച്ച ഒരഭിപ്രായം ഒരു ഇംഗ്ലീഷ പത്രത്തിൽനിന്നു താഴെ ചേക്കുന്നു. അതു വായനക്കാരുടെ പയ്യാലോചനയ്ക്കു വിഷയമായി തീന്നാൽ കൊള്ളാമെന്നു ഞങ്ങൾ ആഗ്രഹിക്കുന്നു.

അമ്മെറിക്കായിൽ കൊനെക്റ്റിക്കെററ എന്ന സ്ഥലത്തുള്ള പ്രൊറ്റസ്റ്റാൻറ കൊൻഗ്രിഗെഷ്യനൽചച്ച് എന്ന പള്ളിയുടെ പട്ടക്കാരൻ റെവറണ്ടു ന്യൂമാൻ സ്മിത്ത് ന്യൂയൊക്കടൈംസ എന്ന പത്രത്തിൽ എഴുതിയിരിക്കുന്ന ഒരുപന്യാസമാണ ഞങ്ങൾ പകത്തുവാൻ പോകുന്നതു. കൊൻഗ്രിഗെഷ്യനൽ ചച്ച് എന്നു പറഞ്ഞാൽ മേല്പട്ടവും ക്രൂദാശകളും ഇല്ലാത്ത ഒരു പച്ച പ്രൊറ്റസ്റ്റാൻറ ശാഖയാണ. നമ്മുടെ എഴുത്തുകാരൻ ഇങ്ങനെയുള്ള ഒരു പ്രൊറ്റസ്റ്റാൻറ ശാഖയിൽ ഉൾപ്പെട്ടവനും ആ ശാഖയുടെ ഒരു പള്ളി ഭരിക്കുന്ന പട്ടക്കാരനുമാണെന്നു വായനക്കാർ അറിഞ്ഞിരിക്കണം. അദ്ദേഹം പറയുന്നതു:-

"പ്രൊറ്റസ്റ്റാൻറ മതം രണ്ടു പ്രത്യേക പതനങ്ങളിൽക്കൂടി കടന്നിരിക്കുന്നു. ഒന്നു ലൂതറിൻെറകാലത്തു അന്നുണ്ടായിരുന്ന സഭയോടു അതു എതൃത്തു. പിന്നീടു അതു പുതിയ സഭകളെയും പുതിയ വിശ്വാസപ്രമാണങ്ങളെയും ഉണ്ടാക്കി. എങ്കിലും നൂറിൽ അധികവഷങ്ങളായി അതിൻെറ ഫലമായി വിശ്വാസൊപദേശങ്ങളെ രൂപീകരിക്കയല്ല, ഖണ്ഡിക്കയത്രെ ചെയ്തിരിക്കുന്നതു. "ക്രിസ്ത്യാനിമതം എന്താണ, അതു ഈ ഭൂമിയിൽ ഫലിപ്പിക്കുന്നതു എങ്ങനെ"യെന്നുള്ള ചോദ്യത്തിനു ശരിയായ മറുപടി പറവാൻ കഴിയുന്ന ഒരു മൂന്നാമത്തെ പതനത്തിൽ അതു ഇപ്പോൾ എത്തിയിരിക്കുന്നു.

"പ്രൊറ്റസ്റ്റാൻറ മതത്തിൻെറ ശ്രമഫലമായി സാധാരണ എണ്ണിയിരിക്കുന്നതു ഓരൊ ആളുകൾക്കും സ്വാതന്ത്ര്യം നേടികൊടുക്കുന്നതിൽ അതു വിജയിയായി എന്നാകുന്നു. എങ്കിലും വാസ്തവത്തിൽ അതു പിഴയായിട്ടാണ തീന്നിരിക്കുന്നതു. ഈ കാലത്തെ യോഗ്യന്മാരെ സമ്മതിപ്പിക്കാൻ പ്രൊറ്റസ്റ്റാൻറ മതത്തിനുള്ള ശക്തി ക്ഷയിച്ചുപോയിരിക്കുന്നു. അതിൻെറ സ്വന്ത ഭവനത്തിൽ പോലും അതിനുണ്ടായിരുന്ന പഴയ പ്രാബല്യത നശിച്ചുപോയിരിക്കുന്നു. റോമ്മാമതത്തിനു ജനനംമുതൽ മരണംവരെയും ജ്ഞാനസ്നാനം മുതൽ അന്ത്യാഭിഷേകം വരെയും കുഡുംബത്തിന്മെൽ അധികാരം ഉണ്ടു. പ്രൊറ്റസ്റ്റാൻറ മതത്തിനു രാജ്യാധികാരത്തിലുണ്ടായിരുന്ന പ്രാബല്യവും നഷ്ടപ്പെട്ടിരിക്കുന്നു. സഭ എന്ന നിലയിൽ നമ്മുടെ സഭയെ രാജ്യഭരണ തന്ത്രത്തിൽ ഒരു ശക്തിയായി ആരും വിചാരിച്ചുവരുന്നില്ല.

മതസംബന്ധമായ അഭിപ്രായങ്ങളിലും പ്രൊറ്റസ്റ്റാൻറ മതത്തിൻെറ ശക്തി മിക്കവാറും ക്ഷയിച്ചിരിക്കുന്നു. പ്രൊറ്റസ്റ്റാൻറ മതം മനസ്സിനെ ആകഷിക്കുന്നില്ല. സഭയുടെ യോജിപ്പിനെ പ്രൊറ്റസ്റ്റാൻറ ഉപദേശം അശ്ശേഷം നശിപ്പിച്ചിരിക്കുന്നു. റൊമ്മാസഭയിൽ യോജിപ്പിൻെറ ബലമേറിയ ഒരു പാശം ഉണ്ടു.

അതിന്റെ ഒരററം സഭാദ്ധ്യക്ഷനോടു ബന്ധിച്ചിരിക്കുന്നു. മററെ അററം മനുഷ്യായുസ്സിന്റെ എല്ലാ യന്ത്രങ്ങളോടും ചേൎന്നു ബന്ധിച്ചിരിക്കുന്നു. അതു ലോകത്തെ ഭരിച്ചു യഥേഷ്ടം നടത്തുകയും ചെയ്യുന്നു. എന്നാൽ പ്രൊട്ടസ്റ്റാന്റ മതത്തിലൊ ഈ ചരടിന്റെ മനുഷ്യരെ ബന്ധിക്കുന്ന അഗ്രം ചതഞ്ഞു അനേകം നൂലുകളായി അഴിഞ്ഞുകിടക്കുന്നു. സാമൂഹ്യയന്ത്രങ്ങളെ നടത്താൻ ഈ ചരടിനു ശക്തിയില്ല. ഒരു ചരടുകൊണ്ടു ഒന്നൊ രണ്ടൊ ചക്രങ്ങളെമാത്രം കറിയാൽനടത്താമായിരിക്കും.

പ്രൊട്ടസ്റ്റാന്റ മതത്തിന്റെ ഈ വീഴ്ചയുടെ ഫലമായി ഒരു പുതിയ മാററം വന്നിരിക്കുന്നു. ആ അടയാളം ഉദിച്ചുപൊങ്ങിവരുന്നു. ഞാൻ പറയുന്നതു ഒരു നവീന കാതൊലിക്കാ തത്വരെത്തക്കുറിച്ചാകുന്നു. അതായതു റൊമ്മാസഭ പഠിപ്പിക്കുന്ന ഉപദേശാധികാര മാഹാത്മ്യത്തെയും പ്രൊട്ടസ്റ്റന്റ മതം പ്രസംഗിക്കുന്ന സ്വാതന്ത്ര്യത്തെയും തമ്മിൽ ഘടിപ്പിക്കുന്ന ഒരു കാതൊലിക്കാ ഉപദേശത്തെക്കുറിച്ചാണ ഞാൻ പറയുന്നതു. നിസ്സാരമല്ലാത്തതെന്ന റൊമ്മാസഭതന്നെ സമ്മതിക്കുന്ന ഒരു ഇളക്കം റോമ്മാസഭയിൽ ഉണ്ടു. മതൊപദേശങ്ങളോടുള്ള സ്വാമിഭക്തിയ്ക്കു ഭംഗം വരുത്താതെ ഈ കാലാവസ്ഥയ്ക്കു അനുരൂപമായ പരിഷ്കാരങ്ങളെ സ്വീകരിക്കയെന്നുള്ളതാണ ഈ ഇളക്കത്തിന്റെ ഉദ്ദേശം. പ്രൊട്ടസ്റ്റാന്റ മതത്തിൽ നോക്കിയാൽ നമ്മിലുള്ള ഓരൊ സഭയ്ക്കും ക്രിസ്ത്യാനികളെ പിടിച്ചുവച്ചുകൊണ്ടിരിപ്പാൻ ശക്തിയില്ലന്നു ബോദ്ധ്യം വന്നിരിക്കുന്നു. അതിനാൽ കാതൊലിക്കാ ഉപദേശാചാരങ്ങൾ നമ്മിലേക്കു തള്ളിക്കയറുന്നു. റോമ്മാസഭയിലെയും പ്രൊട്ടസ്റ്റാന്റ സഭയിലെയും ഈ രണ്ടു ഇളക്കങ്ങളും ക്രമേണ കൂട്ടിമുട്ടി രണ്ടിന്റെയും ന്യൂനതകളെ തീൎക്കും".

മേൽപ്പകൎത്തിയ ഉപന്യാസത്തിന്റെ കൎത്താവായ പ്രൊട്ടസ്റ്റന്റ പാദ്രിയുടെ അഭിപ്രായത്തിൽ ആത്മാക്കളെ ആകൎഷിക്കാൻ ശക്തിയുള്ള ഉപദേശം റോമ്മാസഭയിൽ ഉണ്ടെങ്കിലും മനുഷ്യൎക്കു സ്വാതന്ത്ര്യം കൊടുക്കുന്നില്ലന്നുള്ള ദോഷം പ്രബലീകരിച്ചിരിക്കുന്നു. നേരെമറിച്ചു പ്രൊട്ടസ്റ്റാന്റ സഭകളിൽ സ്വാതന്ത്ര്യംകൊടുക്കുന്ന വിദ്യ ധാരാളമുണ്ടെന്നല്ലാതെ മനുഷ്യരെ ആകൎഷിപ്പാനുള്ള ദിവ്യശക്തിയില്ലന്നു കാണുന്നു. ഇതു രണ്ടും ഭേദപ്പെട്ടു റോമ്മാസഭയിൽ സ്വാതന്ത്ര്യവും പ്രൊട്ടസ്റ്റന്റ സഭകളിൽ കാതൊലിക്കാ ഉപദേശങ്ങളും പ്രവേശിക്കുന്ന കാലം വന്നിരിക്കുന്നു എന്നാണ ഈ പാദ്രി പറയുന്നതിന്റെ ചുരുക്കം.

പരിശുദ്ധന്മാരോടുള്ള പ്രാൎത്ഥനയെ സംബന്ധിച്ചു വ. ദി. ശ്രീ. ഗീവറുഗീസു റെമ്പാച്ചൻ എവിടെവെച്ചൊ പ്രസ്താവിച്ച യുക്തികളുടെ ഞെട്ടും വാലും നുള്ളിയെച്ചു ഈ യുക്തി ഈകാലത്തു വെളിക്കു പറവാൻകൊള്ളുന്നതല്ലന്നു നമ്മുടെ താരക ഈയ്യിടെ പ്രസ്താവിക്കയുണ്ടായി. പ്രൊട്ടസ്റ്റാന്റ സഭകളിൽ ആത്മാക്കളെ ആകൎഷിക്കാനുള്ള ശക്തിയില്ലെന്നും ആ ശക്തി മരിച്ചവൎക്കുവേണ്ടിയും പരിശുദ്ധന്മാരൊടുമുള്ള പ്രാൎത്ഥന മുതലായി കാതൊലിക്കാവിശ്വാസം കൈക്കൊള്ളുന്ന സഭകൾക്കാണുള്ളതെന്നും ഒരു പ്രൊട്ടസ്റ്റാന്റ പാദ്രി എഴുതിയിരിക്കുന്ന യുക്തി ഈ നൂററാണ്ടിൽ വെളിക്കു പറവാൻ കൊള്ളാവുന്നതാണെന്നു നമ്മുടെ താരകാധിപർ സമ്മതിക്കുമെന്നു ഞങ്ങൾ വിചാരിക്കുന്നില്ല. ആത്മാക്കളെ ആകൎഷിക്കാൻ കൊള്ളരുതാത്തതെന്നു ഒരു പ്രൊട്ടസ്റ്റാന്റകാരൻ തന്നെ സമ്മതിക്കുന്ന ഉപദേശങ്ങളെയാണ നവീകരണക്കാർ ഇപ്പൊൾ സ്വീകരിച്ചിരിക്കുന്നതു. ഞങ്ങൾ മുമ്പൊരിക്കൽ പറഞ്ഞതുപോലെ വേദപുസ്തക സമുദ്രത്തിന്റെ ഉപരിഭാഗത്തു കിടന്നു നീന്തുമ്പോൾ പ്രൊട്ടസ്റ്റന്റ ഉപദേശങ്ങൾക്കു എന്തൊ ശക്തിയുണ്ടെന്നു തോന്നാം. അങ്ങനെയാണ യൂറൊപ്പിലെ നവീകരണത്തിന്റെ ഉത്ഭവം ഉണ്ടായതു. ക്രമേണ സഭ ഉപദേശങ്ങളുടെ ആഴം കാണുംതോറും നവീകരണത്തിനു ആത്മാക്കളെ ആകൎഷിക്കാൻ ശക്തിയില്ലന്നു പത്തുനാന്നൂറു വൎഷത്തെ അനുഭവംകൊണ്ടുണ്ടായ ബോദ്ധ്യമാണ മേൽപ്പറഞ്ഞ പാദ്രി എഴുതിയിരിക്കുന്നതു.

---